മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

MALANKARASABHA

ഏപ്രിൽ 2005

## ചന്ദനപ്പള്ളി വലിയപള്ളി പെരുന്നാൾ

മെയ് 7, 8 തീയതികളിൽ





സെന്റ് ജോർജ്ജ് ഷ്രൈൻ



ചരിത്രപസിദ്ധമായ ചെമ്പെടുപ്പ് റാസ



വി. സഹദായുടെ തിരുശേഷിപ്പ് കബറിടം

# FATHER MATHEWS NURSING INSTITUTIONS

## ✡ COLLEGE OF NURSING (BSc.)

## ✡ SCHOOL OF NURSING (G N M)

## JALAHALLI, BANGALORE

**OUR PATRON**



H. B. THOMAS MAR THEMOTHIOS
CATHOLICATE DESIGNATE

- ADMISSION FOR GIRLS ONLY
- Attached Hostel Available
- 150 bedded Hospital
- Strict Dicipline and Security for the students
- College and Hostel managed and supervised by experienced and highly qualified professionals.
- Provisions are made for students to participate in worship every sunday.

**CHAIRMAN**



VERY REV. V. I. MATHEWS
COR-EPISCOPA
TEL.: 08251 - 265045
MOB.: 09448503026

**PRINCIPAL**

MRS. MARY JACOB MSc. (Nursing)
TEL.: 09341833336

***FOR DETAILS CONTACT***

MR. P. M. JACOB (MANAGING TRUSTEE)
TEL.: 09341214343

DR. RENJI ISSAC MATHEWS (SECRETARY)
TEL.: 09341229030

RUN BY: ST. MARYS EDUCATIONAL AND CHARITABLE TRUST (R)
1001/A/15, OPP. IISc GATE, DIVANDRAPALAYA
MATHIKERE, BANGALORE-560054,
TEL. 080-23576600

# മലങ്കരസഭ

ലക്കം 4, പുസ്തകം 61

ഏപ്രിൽ 2005







## വരിസംഖ്യ

**ഇന്ത്യയിൽ**

| | |
|---|---|
| ഒറ്റ പ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| **വിദേശത്തേക്ക്** | |
| ഒരു വർഷം | : 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**


# ഉൾത്തുടിപ്പുകൾ

CONTENTS




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
e-mail: malankara@sancharnet.in

# കാതോലിക്കാ സ്ഥാനത്തിന്റെ മഹത്വം നഷ്ടമാകുന്നുവോ?

കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭ ആദിമുതൽക്കേ അതിന്റെ സാർവ്വത്രികതയോടൊപ്പം പ്രാദേശികതയും കാത്തുസൂക്ഷിച്ചിരുന്നു എന്നതാണ് പൊതു സഭാ ചരിത്രം. എ.ഡി. 325–ലെ നിഖ്യാ സുന്നഹദോസിനു ശേഷം റോമാ സാമ്രാജ്യത്തിലെ റോമാ, കുസ്തന്തീനോപ്പോലിസ്, അലക്സാന്ത്രിയ, അന്ത്യോഖ്യാ, യെരുശലേം തുടങ്ങിയ പ്രധാന പട്ടണങ്ങളിലെ സഭകളുടെ മേലദ്ധ്യക്ഷന്മാർ പാത്രിയർക്കീസന്മാരായും പേർഷ്യാ, അർമ്മീനിയാ മുതലായ പ്രദേശങ്ങളിലെ സഭാതലവന്മാർ കാതോലിക്കാമാരായും വ്യത്യസ്ത കാരണങ്ങളാലും സാഹചര്യങ്ങളാലും ഉയർത്തപ്പെട്ടു. ഇവിടെയെല്ലാം സഭ സാർവ്വത്രികവും അതേ സമയം പരിപൂർണ്ണ സ്വാതന്ത്ര്യത്തോടെ പ്രാദേശികത കാത്തുസൂക്ഷിക്കുന്നതുമായിരുന്നു.

സമീപകാലത്ത് പുത്തൻ വേദശാസ്ത്ര വിശാരദന്മാർ പടച്ചുകൂട്ടുന്ന 'കാതോലിക്കാ പകർപ്പു'കളുടെ വർത്തമാനത്തിനിടയിൽ സഭാ ജനത്തിന്റെ ആശയമണ്ഡലത്തിൽ അവ്യക്തത ഉണ്ടാകുന്നത് സ്വാഭാവികം. കാതോലിക്കേറ്റുകൾ പാത്രിയർക്കീസന്മാരുടേയോ മറ്റേതെങ്കിലും സ്ഥാനികളുടേയോ അധികാരത്തിൽ കീഴിൽ ഉണ്ടായിട്ടില്ല. എന്നാൽ, അർമ്മീനിയൻ സഭപോലെയുള്ള ചില പൗരസ്ത്യ സഭകളിൽ കാതോലിക്കായുടെ അധികാരത്തിൻ കീഴിൽ പാത്രിയർക്കീസന്മാർ ഉണ്ടായിട്ടുണ്ട്. യേശുക്രിസ്തുവിന്റെ ആളത്വം സംബന്ധിച്ച് പുരാതന സഭകളിൽ തർക്കം ഉണ്ടായപ്പോൾ പേർഷ്യൻ സഭയിൽ നിന്ന് ഭിന്നിച്ചുമാറി അന്ത്യോഖ്യൻ സുറിയാനി സഭയുടെ കൂടെ നിന്ന ഒരു വിഭാഗം വിശ്വാസികൾക്കു വേണ്ടി അന്ത്യോഖ്യൻ സുറിയാനി സഭയുടെ പാത്രിയർക്കീസിനു കീഴിൽ 'മഫ്രിയാ'നേറ്റു സ്ഥാപിച്ചുവെന്നതും ചരിത്രമാണ്.

**ഭാരതത്തിൽ ഇപ്പോൾ രൂപം കൊണ്ടിരിക്കുന്ന 'ശ്രേഷ്ഠ കാതോലിക്കാ' സ്ഥാനങ്ങൾ ഭാരതസഭയുടെ അഖണ്ഡതയ്ക്ക് മുറിവേൽപ്പിക്കുന്നവയും, സഭാ പാരമ്പര്യത്തിനു മങ്ങലേൽപ്പിക്കുന്നവയും, ഭാരത ക്രൈസ്തവ ഐക്യത്തിനു തുരങ്കം വയ്ക്കുന്നവയും, ഭാരത സഭയെ കോളനിവൽക്കരിക്കുന്നതിന്റെ പ്രത്യക്ഷമായ അടയാളങ്ങളുമാണ്.**

1912–ൽ ഭാരതത്തിൽ സ്ഥാപിതമായ കാതോലിക്കാ സിംഹാസനത്തിന്റെ ചിന്താപരിസരങ്ങളിൽ വ്യതിരിക്ത അഭിപ്രായങ്ങളുണ്ടാകാം. എന്നാൽ 1934–ൽ രൂപം കൊണ്ട സാധുവായ ഭരണഘടനയും മറ്റു പൗരസ്ത്യ സഭകളുടെ സ്വീകാര്യതയും ഭാരതത്തിന്റെ പരമോന്നത നീതിന്യായ വ്യവസ്ഥിതിയുടെ അംഗീകാരവും എല്ലാം സൂചിപ്പിക്കുന്നത് ഒരു ജനതയുടെ സ്വാതന്ത്ര്യബോധത്തെയും സഭയുടെ പ്രാദേശികതയെയും സാർവ്വത്രികതയെയും കുറിച്ചുള്ള സുവ്യക്തമായ ധാരണയുമാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കാതോലിക്കാ സ്ഥാനം സ്വയം ശീർഷകമാണ്. അതിന്, കർത്താവിനോടല്ലാതെ ഈ ഭൂമിയിലെ ഒരു അധികാര കേന്ദ്രത്തോടും സഭാപരമായ വിധേയത്വത്തിന്റെ പാഠങ്ങൾ അഭ്യസിപ്പിക്കേണ്ടതില്ല. കാതോലിക്കേറ്റിന്റെ സു[illegible]വും സജീവവുമായ പാരമ്പര്യമാണത്.

മലങ്കരസഭയിലെ വിഘടിത വിഭാഗം 'ശ്രേഷ്ഠ കാതോലിക്കാ' എന്ന പേരിൽ ഉയർത്തിക്കൊണ്ടു വന്നിരിക്കുന്നത് അന്ത്യോഖ്യൻ സുറിയാനി സഭയുടെ അധികാരത്തിൻ കീഴിലുള്ള മഫ്രിയാന സ്ഥാനമാണ്. 1930–ൽ മലങ്കരസഭാ വിശ്വാസം ത്യജിച്ച് റോമാ സഭയിലേക്കു ചേക്കേറിയ സീറോ മലങ്കര കത്തോലിക്കാ സമൂഹത്തിന്റെ തലവന് മാർപാപ്പാ അനുവദിച്ചു നൽകിയിരിക്കുന്നത് മേജർ ആർച്ച് ബിഷപ്പ് എന്ന സ്ഥാനമാണ്. ഇവ രണ്ടും 'കാതോലിക്കാ' എന്ന സ്ഥാന നാമത്തോടു യോജിക്കുന്നവയല്ല. ഇവർ കാതോലിക്കാ സ്ഥാനികൾ ആകുന്നുവെങ്കിൽ ഇവരുടെ ദൃശ്യതലവന്മാരായി അന്ത്യോഖ്യൻ പാത്രിയർക്കീസോ റോമാ പാപ്പായോ ഉണ്ടായിരിക്കുവാൻ സഭാ പാരമ്പര്യം അനുവദിക്കുന്നില്ല.

ആകയാൽ, ഭാരതത്തിൽ ഇപ്പോൾ രൂപം കൊണ്ടിരിക്കുന്ന 'ശ്രേഷ്ഠ കാതോലിക്കാ' സ്ഥാനങ്ങൾ ഭാരതസഭയുടെ അഖണ്ഡതയ്ക്ക് മുറിവേൽപ്പിക്കുന്നവയും, സഭാ പാരമ്പര്യത്തിനു മങ്ങലേൽപ്പിക്കുന്നവയും, ഭാരത ക്രൈസ്തവ ഐക്യത്തിനു തുരങ്കം വയ്ക്കുന്നവയും, ഭാരത

മ ഹാ പു രോ ഹി ത സ ന്ദേ ശം



വാത്സല്യമക്കളേ,

ഉയിർത്തെഴുന്നേറ്റ കർത്താവ് നൽകുന്ന ശാന്തിയും സമാധാനവും ബലഹീനനായ നാം നിങ്ങൾക്കേവർക്കും ആശംസിക്കുന്നു. ജീവിതത്തിൽ പല നിരാശകളും വെല്ലുവിളികളും നേരിടുമ്പോൾ ഉയിർപ്പിൻ സന്ദേശം പ്രത്യാശയും പ്രചോദനവും നൽകുന്നു എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്.

മനുഷ്യൻ തന്റെ പാപം മൂലം വ്യർത്ഥമാക്കിത്തീർത്ത ജീവിതത്തെ അർത്ഥപൂർണ്ണമാക്കിയത് കർത്താവിന്റെ ഉത്ഥാനമാണ്. ഈ ഭൂമിയിലെ ജീവിതം പ്രത്യാശയുള്ളതാക്കുക എന്നതിനോടു ചേർന്ന് അനശ്വരതയിലേക്കുള്ള നമ്മുടെ നോട്ടവും ഉയിർപ്പു നൽകുന്ന പ്രത്യേക സന്ദേശമാണ്. അവസാനിക്കാത്ത സുഖവും സമൃദ്ധിയും കീർത്തിയുമൊക്കെ ആഗ്രഹിക്കുകയും അവ സ്വായത്തമാക്കുവാൻ പലപ്പോഴും കുറുക്കുവഴികൾ തേടുകയും ചെയ്യുന്ന നാം എപ്പോഴും ഓർക്കേണ്ട ഒരു സംഗതിയുണ്ട്. കർത്താവ് മരിച്ചവരിൽ നിന്നാണ് ഉയിർക്കപ്പെട്ടത്. മനുഷ്യാവതാരകാലത്ത് നന്മ മാത്രം ചെയ്ത കർത്താവിന്റെ ജീവിതത്തിൽ ഏറ്റ കഷ്ടപ്പാടുകൾ അനവധിയായിരുന്നു. ഉയിർപ്പിന്റെ സന്ദേശമായി അവൻ നമുക്കു നൽകുന്നതു കഷ്ടതയിലും പ്രയാസത്തിലും വീഴാതെ ജീവിക്കാനുള്ള പ്രത്യാശയാണ്. ആകയാൽ, ഉയിർപ്പു നേടിത്തന്നിരിക്കുന്ന സമാധാനം പ്രാപിക്കുവാൻ ഞെരുങ്ങുന്ന ജീവിതത്തിലും നമുക്കേവർക്കും സാദ്ധ്യമാകണം.

വീണ്ടും വാത്സല്യമക്കളേ,

നമ്മുടെ സഭയിലെ വിശ്വാസികളുടെ ആത്മീയ പരിപോഷണത്തിനായി വൈദിക സെമിനാരിയുടെ ചുമതലയിൽ ആവിഷ്ക്കരിച്ചു നടപ്പാക്കിയിട്ടുള്ള ദിവ്യബോധനം പഠന പദ്ധതിയുടെ വിസ്മയകരമായ വളർച്ചയിൽ നമുക്കതിയായ സന്തോഷമുണ്ട്. ഈ വർഷം അറുനൂറോളം പേരാണ് പഠനം പൂർത്തിയാക്കി സർട്ടിഫിക്കറ്റുകൾ കരസ്ഥമാക്കിയത്. സഭാമക്കൾ സത്യവിശ്വാസത്തിനും ഓർത്തഡോക്സ് ആധ്യാത്മികതയിലും ഉറച്ചു നിൽക്കുവാനും വിശ്വാസവിപരീതികളോട് എതിർത്തു നിൽക്കുവാനും സാദ്ധ്യമാകുന്ന വിധത്തിൽ ക്രമപ്പെടുത്തിയിട്ടുള്ള പഠനങ്ങൾ അനേകർക്കു പ്രയോജനകരമായി എന്നത് നാം സന്തോഷത്തോടെ നിങ്ങളെ അറിയിക്കട്ടെ. 'പരിജ്ഞാനം ഇല്ലായ്കയാൽ എന്റെ ജനം തെറ്റിപ്പോകുന്നു' എന്ന പ്രവചനം നമ്മുടെ വിശ്വാസികളുടെ കാര്യത്തിൽ ഇനി കേൾക്കുവാൻ പാടില്ല. ആകയാൽ, ദിവ്യബോധനം പഠനപദ്ധതിയുടെ യൂണിറ്റുകൾ നമ്മുടെ എല്ലാ ഇടവകകളിലും രൂപീകരിച്ച് കോട്ടയം വൈദിക സെമിനാരിയിലെ കേന്ദ്ര ഓഫീസിൽ രജിസ്റ്റർ ചെയ്ത്, പഠനം ആരംഭിക്കണമെന്ന് സ്നേഹപൂർവ്വം നാം നിങ്ങളെ അറിയിക്കുന്നു.

കോഴ്സുകൾ പൂർത്തിയാക്കിയവർ അവർക്ക് ലഭിച്ച താലന്ത് സഭയുടെ വളർച്ചയ്ക്കും കെട്ടുപണിക്കുമായി ഉപയോഗിക്കണം. സത്യവിശ്വാസ പഠന സംഘങ്ങൾ എല്ലാ ഇടവകകളിലും വികാരിമാരുടെ നേതൃത്വത്തിൽ രൂപീകരിക്കുവാൻ അവർക്കു സാദ്ധ്യമാകണം. സർവ്വശക്തൻ ഏവരെയും അനുഗ്രഹിക്കുമാറാകട്ടെ!.

[signature]

▶ സഭയെ കോളനിവൽക്കരിക്കുന്നതിന്റെ പ്രത്യക്ഷമായ അടയാളങ്ങളുമാണ്.

ദൈവജനത്തിന്റെ മഹത്വത്തിനും അഭിമാനത്തിനും കാരണമാകേണ്ട കാതോലിക്കാ സ്ഥാനം കപട സ്ഥാനികളുടെ അതിപ്രസരംകൊണ്ട് കളങ്കിതമായിരിക്കുന്നു. പരിപൂർണ്ണ സ്വാതന്ത്ര്യത്തിന്റെ നിറവുള്ള മലങ്കരയുടെ പരിശുദ്ധ കാതോലിക്കാ സ്ഥാനം ഭാരതസഭയുടെ തനിമ കാത്തുസൂക്ഷിക്കുന്നതിലും വിശ്വാസികൾ കോളനിവൽക്കരണത്തിന്റെ ഇത്തരം ആത്മീയ പതിപ്പുകളാൽ വഞ്ചിക്കപ്പെടാതിരിക്കുന്നതിലും സൂക്ഷ്മ ശ്രദ്ധ പുലർത്തണം.

ഇത് സ്ഥാനനാമത്തിന്റെ നിസ്സാര കോലാഹലമായി ആരും കണക്കാക്കരുത്; മറിച്ച് തനിമയുടെ (originality) വിശുദ്ധിയ്ക്കും സ്വാതന്ത്ര്യം നിറഞ്ഞ സ്വത്വ ബോധത്തിനും എതിരേ, അർത്ഥമറിയാതെ, വാക്കുകളുപയോഗിച്ച് അനർത്ഥം സൃഷ്ടിക്കുന്ന കുറെ പകർപ്പുകളുടെ മത്സരത്തിലൂടെ മലീമസമാക്കുന്ന ക്രിസ്തു ശരീരമായ സഭയുടെ നൊമ്പര ശബ്ദമായി മനസ്സിലാക്കുക.

– ജോൺ പണിക്കരച്ചൻ.



പ്രധാന ചിന്താവിഷയം Communion (കൂട്ടായ്മ) എന്നതായിരുന്നു. വിവിധ തലത്തിലുള്ള കമ്യൂണിയനെപ്പറ്റി റോമൻ സഭ വിഭാവന ചെയ്തപ്പോൾ ഓർത്തഡോക്സ് സഭയ്ക്ക് ഒരേ ഒരു Communion ആയത് വിശുദ്ധ സംസർഗ്ഗത്തിലുള്ള കൂട്ടായ്മ (Eucharistic Communion) മാത്രം.

# റോമൻ കത്തോലിക്കാ - ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ രണ്ടാമത് ദൈവശാസ്ത്ര സൗഹൃദസംവാദ സമ്മേളനം

**ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത**



ഓറിയന്റൽ ഓർത്തഡോക്സ് സഭകളും റോമൻ കത്തോലിക്കാ സഭയും തമ്മിലുള്ള ഐക്യസംവാദങ്ങളുടെ ഭാഗമായി അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ റോമിൽ പ. മാർപാപ്പായെ സന്ദർശിച്ചപ്പോൾ കാർഡിനൽ വാൾട്ടർ കാസ്പറും (പി.സി.പി.സി.യു. പ്രസിഡന്റ്) കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് സെക്രട്ടറി അംബാ ബിഷോയിയും സമീപം.

**1963** ജനുവരി മൂന്നിന് കാലം ചെയ്ത പ. ജോൺ ഇരുപത്തിമൂന്നാം മാർപാപ്പ (Pope John XXIII) തുടക്കം കുറിച്ച് (Oct. 11, 1962) പ. പോൾ ആറാമൻ മാർപാപ്പ പൂർത്തീകരിച്ച (Dec. 7,1965) രണ്ടാമതു വത്തിക്കാൻ കൗൺസിലിനു ശേഷം കത്തോലിക്കാസഭയുടെ ഇതരസഭകളോടുള്ള വീക്ഷണത്തിൽ സാരമായ വ്യതിയാനം ഉണ്ടായിട്ടുണ്ട്. രണ്ടാമതു വത്തിക്കാൻ കൗൺസിലിന്റെ പ്രഖ്യാപനങ്ങളും ഡിക്രികളും (4 Constitutions, 9 decrees, 3 declarations) അവ വ്യക്തമാക്കുന്നു. അതുവരെ നൂറ്റാണ്ടുകളായി റോമൻ മാർപാപ്പാ തലവനായ കത്തോലിക്കാ സഭ മാത്രമേ ദൈവത്തിന്റെ ഒരേ ഒരു സഭയായുള്ളുവെന്നും മറ്റുള്ളവരെല്ലാം (ഏതു ജാതിയിൽപെട്ടവരായാലും) സഭയ്ക്കിതരരെന്നും നിത്യമായി നാശഗർത്തത്തിൽ പതിച്ചവരെന്നുമുള്ള സങ്കല്പത്തിലാണ് അവർ കഴിഞ്ഞിരുന്നത്. ഈ മാറിയ പുതിയ വീക്ഷണം ഒരളവിൽ ഏറ്റുവാങ്ങിക്കൊണ്ട് പ. ജോൺ പോൾ ആറാമൻ മാർപാപ്പ തന്റെ സ്ഥാനാരോഹണത്തിനു ശേഷം രാജ്യാന്തര സന്ദർശനങ്ങൾ നടത്തി രാഷ്ട്രീയ തലവന്മാരും ഇതര സഭകളുടെ നേതാക്കളുമായി സൗഹൃദ സംഭാഷണങ്ങളിലേർപ്പെട്ടു. കത്തോലിക്കാ സഭയുടെ പൊന്തിഫിക്കൽ കൗൺസിൽ ഫോർദി പ്രൊമോഷൻ ഓഫ് ക്രിസ്ത്യൻ യൂണിറ്റി (Pontifical council for the promotion of Christian Unity-PCPCU)യുടെ പ്രവർത്തനങ്ങൾ പൂർവ്വാധികം ശക്തിപ്പെടുത്തുകയും ഇതര സഭാ വിഭാഗങ്ങളുമായി സൗഹൃദ സംഭാഷണങ്ങൾ ത്വരിതപ്പെടുത്തുകയും ചെയ്തു.

അതിന്റെ ഭാഗമായിട്ടാണ് മാർപാപ്പായുടെ 1986–ലെ ഭാരത സന്ദർശന വേളയിൽ അതിപുരാതനമായ മലങ്കര ഓർത്തഡോക്സ് സഭയുടെ കേന്ദ്ര സ്ഥാനമായ കോട്ടയം സന്ദർശിച്ച് സഭാ തലവനായ പ. ബസേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ ബാവായുമായി സൗഹൃദസംഭാഷണത്തിൽ ഏർപ്പെട്ടത്. പ. ബാവായുടെയും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും നേതൃത്വത്തിൽ മാർപാപ്പായെ

## മാന്യ വായനക്കാരുടെ അടിയന്തിര ശ്രദ്ധയ്ക്ക്

സഭയുടെ Public Relation Department-ന്റെ ചുമതലയിൽ 'മലങ്കരസഭ ദൈവാരിക' എന്ന പേരിൽ ഒരു വാർത്താ പത്രികയുടെ പ്രസിദ്ധീകരണം ആരംഭിച്ചിട്ടുണ്ട്. സഭാ സംബന്ധമായ വാർത്തകൾ സഭാജനത്തെ അറിയിക്കുന്നതിനു വേണ്ടി തുടങ്ങിയിരിക്കുന്നതാണ് ഈ വാർത്താ പത്രിക.

പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിനു വിധേയമായി വർഷങ്ങളായി പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്ന 'മലങ്കരസഭ മാസികയ്ക്കു' പകരമായി തുടങ്ങിയിരിക്കുന്നതല്ല ഈ ദൈവാരിക. 'മലങ്കര സഭ' മാസിക മുടക്കം കൂടാതെ പ്രസിദ്ധീകരിക്കുന്നതാണ്. മാസികയുടെ വരിസംഖ്യയും മറ്റും മലങ്കരസഭ മാസികയുടെ ഓഫീസുമായി ബന്ധപ്പെട്ട് അടയ്ക്കുവാൻ ശ്രദ്ധിക്കണമെന്ന വസ്തുതയും ഇതിനാൽ അറിയിച്ചുകൊള്ളുന്നു. വാർത്താ പത്രികയുടെ പ്രസിദ്ധീകരണത്തോടുകൂടി മാസികാ വായനക്കാരുടെ ഇടയിലുണ്ടായിരിക്കുന്ന ചിന്താക്കുഴപ്പം ഇല്ലാതാക്കുന്നതിനു വേണ്ടിയാണ് ഇതറിയിക്കുന്നത്. മാസികയുമായി ബന്ധപ്പെട്ട കത്തിടപാടുകളും ലേഖനങ്ങളും വരിസംഖ്യകളും **The Managing Editor, Malankara Sabha, Catholicae Aramana, Devalokam, Kottayam-686038** എന്ന വിലാസത്തിൽ അയയ്ക്കുക. മലങ്കരസഭ ദൈവാരിക വാർത്താ പത്രികയുമായി ബന്ധപ്പെടേണ്ടവർ **Public Relation Officer, Catholicate Office, Devalokam, Kottayam** എന്ന വിലാസത്തിൽ ബന്ധപ്പെടുക.

**- പത്രാധിപർ.**

കോട്ടയം ഏലിയാ കത്തീഡ്രൽ യഥോചിതം സ്വീകരിച്ചാദരിക്കുകയുണ്ടായി. തുടർന്ന് 1989-ൽ തുടങ്ങിവച്ച ഇരു സഭാ പ്രതിനിധികളും ചേർന്നുള്ള അന്തർദേശീയ ദൈവശാസ്ത്ര സൗഹൃദ സംവാദം നിർവിഘ്നം തുടർന്നുപോരുന്നു. തൽഫലമായി റോമൻ കത്തോലിക്കാ സഭയും നമ്മുടെ സഭയും തമ്മിലുള്ള ധാരണകൾ വളരെയധികം മെച്ചപ്പെട്ടിട്ടുണ്ട്. ഇനിയും വളരെദൂരം യാത്ര ചെയ്താൽ മാത്രമേ തികച്ചും ആരോഗ്യകരമായ ഒരു സംവിധാനത്തിൽ എത്തിച്ചേരുകയുള്ളൂ എന്ന യാഥാർത്ഥ്യം അവശേഷിക്കുന്നു. 2000-മാണ്ടുവരെ പരസ്പരം അംഗീകരിച്ചിട്ടുള്ള ധാരണകളും അതിലേക്കു നയിച്ച സമർപ്പിത പ്രബന്ധങ്ങളും തുടർന്നുള്ള ചർച്ചകളുടെ രത്നച്ചുരുക്കവും പുസ്തക രൂപേണ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇതേ രീതിയിൽ കോപ്റ്റിക്, അന്ത്യോക്യൻ തുടങ്ങിയ ഇതര ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ തമ്മിലും റോമൻ കത്തോലിക്കാസഭ സംഭാഷണങ്ങൾ നടത്തിയിട്ടുണ്ട്. അതിന്റെ സമഗ്രമായ വർച്ചയുടെ ഫലമായി ഉരുത്തിരിഞ്ഞ ഒരാശയമാണ് ഓറിയന്റൽ ഓർത്തഡോക്സ് സഭകളും അന്തർദേശീയ കത്തോലിക്കാസഭകളുടെ കൂട്ടായ്മയും തമ്മിൽ ഒരുമിച്ച് സംഭാഷണത്തിൽ ഏർപ്പെടണമെന്നത്. ഈ ആശയത്തിന്റെ പ്രാരംഭ ആലോചനാ സമ്മേളനം 2003-ൽ റോമിൽ ഒത്തുചേർന്നപ്പോൾ നമ്മുടെ സഭയെ പ്രതിനിധീകരിച്ച് കമ്മറ്റിയുടെ സെക്രട്ടറിയായ ബ. ജോൺ മാത്യൂസച്ചൻ (വൈദിക സെമിനാരി അധ്യാപകൻ) സംബന്ധിച്ചിരുന്നു.

തുടർന്നുള്ള ഒന്നാമത് അന്തർദേശീയ പ്രതിനിധി സമ്മേളനം 2004 ജനുവരിയിൽ കോപ്റ്റിക് സഭയുടെ ആതിഥേയത്വത്തിൽ കെയ്റോയിൽ ഒത്തുചേരുകയുണ്ടായി. ആ അന്തർദേശീയ സമിതിയുടെ രണ്ടാമതു സമ്മേളനമാണ് 2005 ജനുവരി 26 മുതൽ 29 വരെ കത്തോലിക്കാ സഭയുടെ ആതിഥേയത്വത്തിൽ റോമിൽ സമ്മേളിച്ചത്. അവിടെ നടന്ന വസ്തുതകളുടെ ഒരു ചുരുങ്ങിയ റിപ്പോർട്ടാണ് ഇവിടെ ബഹുജനങ്ങളുടെ ശ്രദ്ധയ്ക്കായി ചേർത്തിരിക്കുന്നത്.

റോമാ പട്ടണത്തിന്റെ ഹൃദയഭാഗത്തു സ്ഥിതി ചെയ്യുന്ന Domus Internationalis Paulus VI എന്ന കത്തോലിക്കസഭയുടെ ഔദ്യോഗിക അതിഥി മന്ദിരത്തിലെ സമ്മേളന ഹാളിലാണ് (Conference Hall) സംവാദ സംഘം ഒത്തു ചേർന്നത്. കത്തോലിക്കാ സഭയിലെ വിവിധ റീത്തുകളിൽ നിന്നും നിയോഗിക്കപ്പെട്ടിരുന്ന 15 പ്രഗത്ഭരായ ദൈവശാസ്ത്രജ്ഞന്മാർ-യൂറോപ്പ്, ആഫ്രിക്ക, അമേരിക്ക, സിറിയ, ലബനോൻ, ജറുശലേം, എത്യോപ്യ, എറിട്റിയ, ഇൻഡ്യ എന്നീ ഭൂവിഭാഗങ്ങളെ പ്രതിനിധീകരിച്ചിരുന്നു. ഇൻഡ്യയിൽ നിന്നും ചങ്ങനാശ്ശേരി ആർച്ച് ഡയോസിസിന്റെ വികാരി ജനറലായ മാത്യു വെള്ളാനിക്കലച്ചനാണ് പ്രതിനിധിയായി സംബന്ധിച്ചത്. ഇവിടെയുള്ള മറ്റൊരു റീത്തും പ്രതിനിധീകരിക്കപ്പെട്ടില്ല. PCPCU-ന്റെ പ്രസിഡന്റായ ജർമ്മൻ നാട്ടുകാരൻ H.E. കാർഡിനൽ വാൾട്ടർ കാസ്പർ (Cardinal Walter Kasper) ആയിരുന്നു അവരുടെ നേതാവും സമ്മേളനത്തിന്റെ കോ-ചെയർമാനും. PCPCU-ലെ സ്റ്റാഫ് മെമ്പർ ആയ മോൺസിഞ്ഞോർ യോഹാൻ ബോണി (Msgr. John Bonny) യായിരുന്നു. അവരുടെ ഭാഗത്തെ Co-secretary. മോൺസിഞ്ഞോർ ജോഹാൻ ബോണി മലങ്കര സഭയുമായി നടന്നു വരുന്ന സമ്മേളനങ്ങളുടെയും Co-secretary യായി പ്രവർത്തിച്ചു വരുന്നു. ഇവർ രണ്ടു പേരും ദേവലോകം അരമനയിൽ പ. കാതോലിക്കാ ബാവായെ സന്ദർശിച്ച് സംഭാഷണം നടത്തിയിട്ടുണ്ട്.

ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ നിന്നും 14 അംഗങ്ങൾ വിവിധ അംഗ സഭകളെ പ്രതിനിധീകരിച്ചു. കോപ്റ്റിക് സഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി വന്ദ്യനായ അംബാ ബിഷോയി (H.E. Amba Bishoy) മെത്രാപ്പോലീത്തായായിരുന്നു ആ വിഭാഗത്തിന്റെ നേതാനും Co-chairman ഉം. Co-secretary യായി പ്രവർത്തിച്ചത് ബ. ജോൺ മാത്യൂസച്ചനായിരുന്നു. ഓറിയന്റൽ ഓർത്തഡോക്സ് കുടുംബത്തിൽ-കോപ്ടിക് (ഈജിപ്ത്) സിറിയൻ (അന്ത്യോക്യൻ) അർമീനിയൻ, ഇൻഡ്യൻ എത്യോപിക് എന്നീ അഞ്ച് സ്വയ ശീർഷകത്വമുള്ള സഭകളാണുള്ളത്.

ഇതിൽ അർമ്മീനിയൻ സഭയുടെ ഒരു നല്ല വിഭാഗം രണ്ടാംലോക മഹായുദ്ധ കാലത്തെ പീഡനത്തിന്റെ ഫലമായി അർമീനിയ വിട്ട് ലബനോനിലും അമേരിക്കയിലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിലുമായി ചിതറിപ്പാർക്കുന്നു. അങ്ങനെ ഒരേ സഭയുടെ രണ്ടു വിഭാഗങ്ങളായിട്ടാണ് അർമ്മീനിയായിലെ എച്ച്മിയാഡ്സിൻ (Etchmiadsin) കേന്ദ്രമായും ലബനോനിലെ അന്റിലിയാസ് കേന്ദ്രമായും ഓരോ കാതോലിക്കോസിന്റെ കീഴിൽ ഇന്നു പ്രവർത്തിക്കുന്നത്. 1995-ൽ എച്ച്മിയാഡ്സിനിലെ കാതോലിക്കോസ് കാരക്കീൻ ഒന്നാമന്റെ സ്ഥാനാരോഹണത്തിൽ പ്രധാന കാർമ്മികനായി നേതൃത്വം കൊടുക്കുന്നത് നമ്മുടെ പ. കാതോലിക്കാ ബാവാ യാണ്. 2002-ൽ അർമ്മീനിയ രാജ്യം ക്രിസ്തുവിശ്വാസം സ്വീകരിച്ചതിന്റെ 1700 വാർഷികം എച്ച്മിയാഡ്സിനിൽ ആഘോഷിച്ചപ്പോൾ രണ്ടു കാതോലിക്കാമാരുടെയും സാന്നിധ്യത്തിൽ മുഖ്യ സന്ദേശം നൽകിയതും നമ്മുടെ കാതോലിക്കാ ബാവായാണ്. അന്റിലിയാസിലെ കാതോലിക്കോസ് ആരാം (Aram I) പ്രഥമൻ WCC-യുടെ കേന്ദ്ര ക്കമ്മറ്റി മോഡറേറ്ററായി രണ്ടാം തവണയും തുടരുകയാണ്. അർമീനിയൻ സഭയുടെ രണ്ടു വിഭാഗങ്ങളിൽ നിന്നും രണ്ടു പേർ വീതം അതായത് 4 പേർ പ്രതിനിധികളായി ഉണ്ടായിരുന്നു. അടുത്തകാലം വരെ എത്യോപ്യൻ സഭയുടെ ഭാഗമായിരുന്ന എറിട്രിയൻ (Eretrean) പ്രദേശത്തെ ഓർത്തഡോക്സ് വിശ്വാസികൾ കോപ്ടിക് സഭയുടെ സഹകരണത്തോടെ പുതിയ മെത്രാൻമാരെ വാഴിച്ച് ഒരു പുതിയ സഭയായി രൂപം കൊണ്ടിട്ടുണ്ട്. ആ രീതിയിൽ ആ പ്രദേശത്തു നിന്നും രണ്ടു സഭകളായി (എത്യോപ്യ, എറിട്രിയൻ) ഈ രണ്ടു പ്രതിനിധികൾ വീതം ഉണ്ടായിരുന്നു. ഈ സഭകൾ തമ്മിലും സ്വാഭാവികമായി അസ്വസ്ഥതകൾ ഉണ്ടെന്നു മനസ്സിലാക്കാം. ഡമസ്കസ് കേന്ദ്രമായി പ്രവർത്തിക്കുന്ന സിറിയൻ ഓർത്തഡോക്സ് സഭയുടെ (യാക്കോബായ അല്ല) സുന്നഹദോസ് സെക്രട്ടറി H.E. മാർ തെയോഫിലോസ് ജോർജ്ജ് സലീബ ലബനനിൽ നിന്നും ആ സഭയെ പ്രതിനിധീകരിച്ചു ആ സഭയുടെ രണ്ടാമത്തെ പ്രതിനിധിയായി സംബന്ധിച്ചത് വെട്ടിയ്ക്കൽ തിയളോജിക്കൽ സെമിനാരിയിൽ അദ്ധ്യാപകനായ H.G കുറിയാക്കോസ് മാർ തെയോഫിലോസ് മെത്രാച്ചനാണ്. (അദ്ദേഹത്തിന്റെ സാന്നിദ്ധ്യം രണ്ടു ദിവസങ്ങളിൽ മാത്രമേ ഉണ്ടായിരുന്നുള്ളു) അതായത് സിറിയായിലെ ഓർത്തഡോക്സ് സഭയുടെ (യാക്കോബായ അല്ല) ഒരു ഭാഗമായിട്ടാണ് മലങ്കരയുള്ള പാത്രിയർക്കീസ് ഭാഗത്തെ അംഗീകരിച്ചിരിക്കുന്നത്, ആല്ലാതെ ഒരു സ്വതന്ത്രസഭയായിട്ടല്ല. ആ നിലയിലുള്ള ഒരു വ്യക്തിത്വം അവർക്കില്ല. സിറിയൻ പാത്രിയർക്കീസിന്റെ ആ ജ്ഞാനുസരിയായി മാത്രമേ മലങ്കരയിലെ പുതിയ ശ്രേഷ്ഠ കാതോലിക്കായ്ക്കോ അദ്ദേഹവുമായി സഹകരിക്കുന്നവർക്കോ വർത്തിക്കാനാവൂ. സ്വതന്ത്രമായി ഒന്നും ചെയ്യുവാൻ സാദ്ധ്യമല്ല. 1998-യിൽ സിംബാബ് വേയിലെ ഹറാറായിൽ സമ്മേളിച്ച WCC യുടെ 8-ാമതു അസംബ്ലിയിലും സുറിയാനി സഭയുടെ പ്രതിനിധിയായിട്ടാണ് അവരുടെ തോമ്മസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത (കോട്ടയം) സംബന്ധിച്ചത്. ഇവിടത്തെ യാക്കോബായ സഭയുടെ ആളായിട്ടല്ല. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധികളായി ഇവിടത്തെ പ. എപ്പിസ്ക്കോപ്പൽ സിന്നഡിനാൽ നിയോഗിക്കപ്പെട്ട എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ടുമെന്റിന്റെ പ്രസിഡന്റായ ഈ ലേഖകനും സെക്രട്ടറിയായ ബ. ജോൺ മാത്യൂസച്ചനും സംബന്ധിച്ചു. മലങ്കരയിൽ നടന്നുവരുന്ന സംവാദ സമ്മേളനങ്ങളുടെ Co-Chairman ആയി പ്രവർത്തിക്കുന്നതും ഈ ലേഖകൻ തന്നെ. അങ്ങനെ ഏഴു പ്രാദേശിക സഭാ വിഭാഗങ്ങളെ പ്രതിനിധീകരിച്ചാണ് ഞങ്ങൾ 14 പേർ ഈ ദൈവശാസ്ത്ര സൗഹൃദ സംവാദത്തിൽ പങ്കുചേർന്നത്.

ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പ്രതിനിധികൾ, കുറിയാക്കോസ് മാർ തെയോഫിലോസ് മെത്രാച്ചൻ ഒഴിച്ച്, ജനുവരി 24-നു തന്നെ റോമിൽ എത്തിച്ചേർന്നു. 25-ാം തീയതി കോപ്റ്റിക് സഭയിലെ അംബാ ബിഷോയ് മെത്രാച്ചന്റെ നേതൃത്വത്തിൽ ഞങ്ങൾ സമ്മേളിച്ച് ഒരു കുടുംബമായി നാം സ്വീകരിക്കേണ്ട നിലപാട് എന്തെന്നും നമ്മുടെ സഭകൾ തമ്മിലുള്ള ബന്ധത്തിൽ, അതായത് നമ്മുടെ ആഭ്യന്തര കാര്യത്തിൽ ഇന്നു നിലവിലിരിക്കുന്ന അസ്വസ്ഥതകളോ സൈര്യമില്ലായ്മയോ എന്തെന്നും ആഴമായി ചിന്തിക്കുകയുണ്ടായി. അതു വളരെ വിലപ്പെട്ട ഒരവസരമായിരുന്നു. നമ്മുടെ സഭകൾ തമ്മിലുള്ള കൂട്ടായ്മ ബലപ്പെടത്തക്കവണ്ണം സഭാ മേലദ്ധ്യക്ഷന്മാർ എത്രയും വേഗം സമ്മേളിക്കേണ്ടത് അത്യാവശ്യമാണെന്ന് എല്ലാവർക്കും ബോദ്ധ്യമായി. 1965-ൽ അഡീസ ബാബായിൽ ഒത്തുചേർന്നതിനു ശേഷം അങ്ങനെ ഒരുസംഭവം ഉണ്ടായിട്ടില്ല. അതിലേക്കു നയിക്കത്തക്ക വണ്ണം എല്ലാ എപ്പിസ്ക്കോപ്പൽ സിന്നഡുകളും അടിയന്തരമായി നടപടികൾ സ്വീകരിക്കണമെന്ന് ഏക കണ്ഠമായി തീരുമാനിച്ച അപേക്ഷ ക്രോഡീകരിച്ചു. നാം ഒന്നിച്ചു കൂടുന്ന ഏതവസരത്തിലും തദ്വിഷയം സംബന്ധിച്ച ചർച്ചകൾ നടത്തി മേലദ്ധ്യക്ഷന്മാരുടെ സമ്മേളനം എത്രയും വേഗം യാഥാർത്ഥ്യമാക്കിത്തീർക്കണമെന്നും തീരുമാനിച്ചു.

26 മുതൽ 29 വരെയുള്ള ദിവസങ്ങളിൽ കത്തോലിക്കാ സഭാ പ്രതിനിധികളുമായുള്ള സംവാദം അനുഗ്രഹകരമായി നടന്നു. ഉഭയ സമ്മതമുള്ള പ്രസ്താവനകൾ ഒന്നും തന്നെ ഉരുത്തിരിഞ്ഞില്ല. പ്രധാന ചിന്താവിഷയം Communion കൂട്ടായ്മ എന്നതായിരുന്നു. വിവിധ തലത്തിലുള്ള കമ്യൂണിയനെപ്പറ്റി റോമൻ സഭ വിഭാവന ചെയ്യുമ്പോൾ ഓർത്തഡോക്സ് സഭയ്ക്ക് ഒരേ ഒരു Communion അതായത് വിശുദ്ധ സംസർഗ്ഗത്തിലുള്ള കൂട്ടായ്മ (Eucharistic Communion) മാത്രം. ഈ വിഷയം കൂടുതൽ പഠനത്തിന് ആവശ്യമെന്നു തീരുമാനിച്ച് രണ്ടു ഭാഗങ്ങളിൽ നിന്നും മൂന്നു പ്രബന്ധങ്ങൾ വീതം സമർപ്പിച്ചാണ് ചർച്ച നടത്തിയത്. Oriental orthodox family എന്ന സങ്കല്പം കത്തോലിക്ക സഭയ്ക്കു പൂർണ്ണമായും ഉൾക്കൊള്ളുവാൻ കഴിഞ്ഞില്ല. അതും കൂടുതൽ പഠനവിഷയമാക്കണമെന്ന് തീരുമാനിച്ചു. ജനുവരി 28-ന് വത്തിക്കാൻ സന്ദർശിക്കുന്നതിനും പോപ്പ് ജോൺ പോൾ രണ്ടാമനുമായി സൗഹൃദം പങ്കുവയ്ക്കുന്നതിനും ആശംസകൾ കൈമാറുന്നതിനും സാധിച്ചു. പ്രാർത്ഥനാപൂർവ്വം ▶

# കുടുംബ പരിപാലനം എങ്ങനെ

ഫാ. ജോർജ്ജ് പയ്യമ്പള്ളിൽ

ദൈവത്താൽ സ്ഥാപിതമാണ് കുടുംബം. ഭൂമിയിലെ ആദ്യ സ്ഥാപനവും ഇതു തന്നെ. കുടുംബ വേദിയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മാറ്റങ്ങളും പരീക്ഷണങ്ങളും കുടുംബം എന്ന സങ്കല്പത്തെ തന്നെ തകർക്കുമോ എന്ന് ഭയക്കുന്നവരുണ്ട്. താഴെപറയുന്നവ അവയിൽ ചിലതു മാത്രം.

1) കൂട്ടുകുടുംബത്തിൽ നിന്ന് അണു കുടുംബത്തിലേക്കും സൈബർ കുടുംബത്തിലേക്കുമുള്ള മാറ്റം.
2) വിവാഹ കൂദാശയെ ഒരു സാമൂഹ്യ ആചാരമായി മാത്രം കാണുന്ന പ്രവണത.
3) പരീക്ഷണ വിവാഹം. (ആദ്യം ഒരുമിച്ച് താമസിക്കുക. തൃപ്തികരമെങ്കിൽ പിന്നീട് വിവാഹം ചെയ്യുക.)
4) മക്കൾ വേണ്ട എന്ന മുൻധാരണയുടെ അടിസ്ഥാനത്തിലുള്ള വിവാഹം.
5) രക്ഷാകർത്താക്കൾ ഇല്ലാത്ത കുഞ്ഞുങ്ങൾ ഉള്ള കുടുംബം.
6) ഒറ്റ രക്ഷാകർത്താവ് മാത്രമുള്ള കുഞ്ഞുങ്ങൾ ഉള്ള കുടുംബം
7) സ്വവർഗ്ഗ വിവാഹം
8) വർദ്ധിച്ചു വരുന്ന വിവാഹ മോചനം.

വേദപുസ്തകത്തിൽ ആരംഭിച്ചിട്ടുള്ളതും, യേശു ക്രിസ്തുവിന്റെ പ്രബോധനത്താൽ ഉറപ്പിക്കപ്പെട്ടിട്ടുള്ളതും സഭാ പാരമ്പര്യത്തിൽ വിവരിക്കപ്പെട്ടിട്ടുള്ളതുമായ വേദശാസ്ത്ര അടിസ്ഥാനം വിവാഹത്തെ സംബന്ധിച്ച് ഉള്ളതുകൊണ്ട് കുടുംബ ശുശ്രൂഷ സഭയുടെ ഗൗരവമായി കാണേണ്ടതാണ്. വിവാഹത്തിന് മുൻപ് യുവതിയുവാക്കന്മാരെ ഒരുമിച്ചു കൂട്ടി നടത്തുന്ന ഒരു ക്ലാസ്സിൽ മാത്രം ഒതുങ്ങി നിൽക്കേണ്ടതല്ല കുടുംബ പരിപാലനം.

### വിവാഹ ഒരുക്കത്തിന്റെ നാലു ഘട്ടങ്ങൾ

### I. Remote Preparation

വിവാഹത്തിനുള്ള ഒരുക്കം കുട്ടിക്കാലം മുതൽ തന്നെ ആരംഭിക്കേണ്ടതാണ്. "പ്രഭാതം കൊണ്ടറിയാം ദിവസ്സത്തിന്റെ ഭംഗി, ചെറുപ്പം കൊണ്ടറിയാം ജീവിതത്തിന്റെ ഭാവം" എന്ന മിൽട്ടന്റെ വാക്കുകൾ എത്ര പ്രസക്തമാണ്. വിവാഹത്തിനുള്ള ഒരുക്കത്തിന്റെ ഭാഗമായി ബാലകാലത്തിൽ തന്നെ പ്രധാനമായി രൂപം കൊള്ളേണ്ട രണ്ടു കാര്യങ്ങൾ –

1) Value formation (മൂല്യബോധ രൂപവത്ക്കരണം).

2) Sexual morality (ലൈംഗീക ധാർമ്മികത)

### II. Proximate Preparation:

വിവാഹത്തിന് ഏറ്റവും അടുത്തുള്ള ദിവസ്സങ്ങളിൽ നടത്തുന്ന ഒരുക്കശുശ്രൂഷയാണിത്. സഭയിൽ രണ്ടു രീതിയിലുള്ള ജീവിതമുണ്ട്–കുടുംബജീവിതവും സന്യാസ ജീവിതവും. കുടുംബ ജീവിതം ശ്രേഷ്ഠമായതുകൊണ്ടാണ് സന്യാസ ജീവിതവും ശ്രേഷ്ഠതരമാകുന്നത്. ദൈവരാജ്യത്തിനു വേണ്ടി ശ്രേഷ്ഠമായത് ഒന്ന് ഉപേക്ഷിക്കുമ്പോഴാണ് സന്യാസം ശ്രേഷ്ഠമാകുന്നത്. വിവാഹ ജീവിതത്തിലേക്ക്



**എന്നാൽ അജപാലന ശുശ്രൂഷയിൽ പൊതുവായി ശ്രദ്ധിക്കേണ്ട ചില മേഖലകളുണ്ട്. 1) ദരിദ്ര കുടുംബങ്ങൾ 2) രോഗികളുള്ള ഭവനങ്ങൾ 3) വാർദ്ധക്യത്തിലുള്ളവരുടെ ഭവനങ്ങൾ 4) മദ്യപാനികൾ ഉള്ള കുടുംബം 5) ഭാര്യാ ഭർത്താക്കന്മാരിൽ ആരെങ്കിലുമോ രണ്ടുപേരുമോ മരണമടഞ്ഞവരുടെ കുടുംബം. 6) തൊഴിൽ രഹിതരായവരുടെ ഭവനങ്ങൾ 7) പ. ദേവാലയത്തിൽ നിന്നും വളരെ ദൂരെ താമസിക്കുന്നവരുടെ ഭവനങ്ങൾ.**

---

സ്നേഹാന്തരീക്ഷത്തിലാണ് പരിപാടികൾ നടന്നത്. അടുത്ത സമ്മേളനം 2006 ജനുവരിയിൽ എച്ച്മിയാഡ്സിനിൽ ചേരണമെന്ന് അവരുടെ ക്ഷണം സ്വീകരിച്ചുകൊണ്ടു തീരുമാനിച്ചു വളരെ അനുഗ്രഹകരമായ ഒരു ഒത്തുചേരലായിരുന്നു. ജനുവരി 30–ന് മടക്കയാത്രയായി. ഈ പരിപാടികൾ സഭകൾ തമ്മിലുള്ള കൂടുതൽ സൗഹൃദത്തിനും ഐക്യത്തിനും വഴി തെളിക്കുമെന്നാശിക്കുന്നു. ❖

പ്രവേശിക്കുന്ന ഒരാൾക്ക് എന്തു കൊണ്ട് താൻ ഈ വഴി തിരഞ്ഞെടുത്തു എന്ന് ഉത്തമ ബോദ്ധ്യം ഉണ്ടാകേണ്ടതുണ്ട്. ഈ സമയത്ത് അറിഞ്ഞിരിക്കേണ്ട ചില പ്രധാന വിഷയങ്ങൾ താഴെ പറയുന്നവയാണ്.

1. വിവാഹ വേദശാസ്ത്രം (Indissolubility of marriage. ഒരിക്കലും വേർ പെടുത്താൻ സാധിക്കാത്തത്.) ഇവിടെ ഓർത്തഡോക്സ് സഭയ്ക്ക് പ്രത്യേകമായ വേദശാസ്ത്രമുണ്ട്.

2. ദാമ്പത്യ മനഃശാസ്ത്രം.

3. ദാമ്പത്യ ലൈംഗികത (Conjugal sexuality) & ശരീരശാസ്ത്രം.

4. കുഞ്ഞുങ്ങളുടെ പരിലാളനം

5. Family and Bioethics. (Abortion Artificial Insemination, Invitro fertilisation - തുടങ്ങിയ പുതിയ ശാസ്ത്ര സാങ്കേതിക വളർച്ചയിലെ ധാർമ്മിക പ്രശ്നങ്ങൾ.

6. കുടുംബവും സാമ്പത്തിക ഭദ്രതയും

7. കുടുംബവും ആരാധനാ ജീവിതവും.

### III. Immeidate Preparation (Pre-marital counselling)

ഇവിടെ വിവാഹാലോചന സമയത്ത് പുരുഷനും സ്ത്രീയും ഒരു കൗൺസലറുടെ സഹായത്തോടെ പരസ്പരം മനസ്സിലാക്കുവാൻ ശ്രമിക്കുന്നു. പൊരുത്തപ്പെടലിനുള്ള സാദ്ധ്യതകൾ ഇല്ലെങ്കിൽ ആ വിവാഹം വേണ്ടെന്നു വയ്ക്കുന്നു. സാമ്പത്തികം, സൗന്ദര്യം ഇവയ്ക്ക് അമിതമായ പ്രാധാന്യം കൊടുക്കുന്ന ഇന്നത്തെ വ്യവസ്ഥിതിയിൽ ഇതു വളരെ വിരളമായി മാത്രമെ നടക്കുന്നുള്ളു. Maslow എന്ന മനശാസ്ത്രജ്ഞന്റെ അഭിപ്രായത്തിൽ ഒരു മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങൾ.

1) Physiological Needs. (ഭക്ഷണ, വെള്ളം, വിശ്രമം തുടങ്ങിയ ശാരീരികാവശ്യങ്ങൾ)

2) Safety Needs. (സുരക്ഷിതാവശ്യങ്ങൾ)

3) Love and Belonging Needs. (സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനും സ്വന്തമായിരിയ്ക്കുവാനുള്ളവ).

4) Esteem Needs. (ആദരിക്കപ്പെടുവാനുള്ള ആഹേം).

5) Self actualisation (ഓരോരുത്തർക്കും ആയി തീരുവാനുള്ള കഴിവുകൾ സക്ഷാൽക്കരിക്കുവാനുള്ള അവസരങ്ങൾ)

ഇവയൊക്കെ വിവാഹ ജീവതത്തിൽ നിരാകരിക്കപ്പെടുമ്പോൾ വിവാഹം പൊട്ടിത്തെറിയുടെ വക്കിലേക്കു നീങ്ങും. ധനം മാത്രം മൂല്യമുള്ളതെന്നു ചിന്തിയ്ക്കുന്ന സമൂഹത്തിൽ വിവാഹാലോചനാ സമയത്ത് ഇതൊന്നും ആരും ചിന്തിക്കാറില്ല. കുടുംബ ജീവിതം ആരംഭിച്ചു കഴിയുമ്പോൾ മനസ്സിലായി തുടങ്ങും മുൻപ് പറഞ്ഞ കാര്യങ്ങളാണ് കുടുംബ ജീവിതത്തെ കൂടുതൽ സന്തുഷ്ടമാകുന്നത്.

### Pastoral care after marriage

ദൈവ പദ്ധതി അനുസരിച്ച് കുടുംബ ജീവിതം മുന്നോട്ടു നയിക്കുവാൻ സഹായിക്കുക എന്നതാണ് ലക്ഷ്യം. വിവാഹം കഴിക്കുന്നവരുടെ ഓരോ കാലഘട്ടത്തിലേയും പ്രശ്നങ്ങൾ വ്യത്യസ്തമായതുകൊണ്ട് വ്യത്യസ്ത പ്രായമുള്ളവർക്കായി പ്രത്യേക ക്ലാസ്സുകളും പദ്ധതികളും ഉണ്ടാകുന്നതാണ് ഉചിതം. ഉദാഹരണമായി ബാല്യ കാലത്തിലേ കുട്ടികളെ വളർത്തുന്ന മാതാപിതാക്കളുടെ പ്രശ്നങ്ങളും യൗവ്വന കാലത്തെ മക്കളെ വളർത്തുന്ന മാതാപിതാക്കളുടെ പ്രശ്നവും വ്യത്യസ്തമാണ്. മക്കൾ വിവാഹപ്രായമാകുമ്പോഴേക്കും വീണ്ടും വ്യത്യസ്ത സാഹചര്യമാണ്. എന്നാൽ അജപാലന ശുശ്രൂഷയിൽ പൊതുവായി ശ്രദ്ധിക്കേണ്ട ചില മേഖലകളുണ്ട്. 1) ദരിദ്ര കുടുംബങ്ങൾ 2) രോഗികളുള്ള ഭവനങ്ങൾ 3) വാർദ്ധക്യത്തിലുള്ളവരുടെ ഭവനങ്ങൾ 4) മദ്യപാനികൾ ഉള്ള കുടുംബം 5) ഭാര്യാ ഭർത്താക്കന്മാരിൽ ആരെങ്കിലുമോ രണ്ടുപേരുമോ മരണമടഞ്ഞവരുടെ കുടുംബം. 6) തൊഴിൽ രഹിതരായവരുടെ ഭവനങ്ങൾ 7) പ. ദേവാലയത്തിൽ നിന്നും വളരെ ദൂരെ താമസിക്കുന്നവരുടെ ഭവനങ്ങൾ.

#### കുടുംബവും സമൂഹവും

പൗരന്മാർ ജനിക്കുന്നതും വളരുന്നതും പഠിക്കുന്നതുമെല്ലാം കുടുംബത്തിലാണ്. കൂട്ടായ്മ, പങ്കിടീൽ, കരുതൽ തുടങ്ങിയവയുടെ എല്ലാം പാഠശാല കുടുംബമാണ്. അതുകൊണ്ട് സമൂഹത്തിനും കുടുംബത്തോടും തിരിച്ചും കടപ്പാടുണ്ട്. രാഷ്ട്രത്തിന്റെ നിയമങ്ങൾ കുടുംബത്തെ തകർക്കുന്നവയാണെങ്കിൽ അതിനെതിരേ പ്രതികരിക്കേണ്ടതുണ്ട്.

#### കുടുംബവും പ്രാർത്ഥനയും

പഴയ കാലങ്ങളിലും കുടുംബങ്ങളിൽ പ്രശ്നങ്ങൾ ഉണ്ടായിരുന്നു. സാമ്പത്തിക പ്രശ്നങ്ങൾ രൂക്ഷമായിരുന്നു. എങ്കിലും പ്രാർത്ഥനാനുഭവത്തിൽ അവയെ അതിജീവിച്ചു. A Family that prays together stays together- പ്രാർത്ഥിക്കുന്ന കുടുംബം ഒരുമിച്ചു താമസിക്കും. മാത്രമല്ല എങ്ങനെ പ്രാർത്ഥിക്കണമെന്ന് കുട്ടികൾ പഠിക്കേണ്ടത് കുടുംബത്തിൽ നിന്നാണ്. സൺഡേ സ്ക്കൂളിൽ പരീക്ഷയ്ക്കുവേണ്ടി പഠിക്കുന്ന പ്രാർത്ഥന പലപ്പോഴും പരീക്ഷ കഴിയുമ്പോൾ മറന്നു പോകുന്നു. എന്നാൽ കുടുംബ പ്രാർത്ഥനാനുഭവത്തിൽ കൂടി പ്രാർത്ഥന പഠിക്കുന്നവർ പ്രായപൂർത്തിയായാലും പ്രാർത്ഥനാനുഭവം ഉള്ളവർ ആയിരിക്കും.

മുകളിൽ വിവരിച്ചതിൽ നിന്ന് ഒരു കാര്യം വ്യക്തമാണ്. കുടുംബ പരിപാലനം വിവാഹത്തിനു മുൻപ് നടത്തുന്ന ഏതാനും ക്ലാസ്സുകളിൽ മാത്രം ഒതുങ്ങി നിൽക്കേണ്ടതല്ല. സമഗ്രമായ ഒരു സമീപനം ആവശ്യമാണ്. ഈ ലക്ഷ്യങ്ങൾ എല്ലാം നിറവേറ്റത്തക്കവണ്ണം കുടുംബ പരിപാലനത്തിന് പ്രത്യേകമായ സംവിധാനം ആവശ്യമാണ്. കുടുംബ ജീവിതത്തിൽ കണ്ടുവരുന്ന പുത്തൻ പ്രവണതകൾക്ക് കടിഞ്ഞാണിടാൻ പുതിയ സംവിധാനങ്ങൾ രൂപപ്പെടണം. വിവാഹമോചനം ഒരിക്കലും രക്ഷാമാർഗ്ഗമല്ല പരാജയം സമ്മതിക്കലോ ഒളിച്ചോടലോ ആണ്.

"More needs she the divine than the physician" ഷേക്സ്പീയറുടെ മാക്ബത്ത് എന്ന നാടകത്തിൽ കുറ്റബോധം കൊണ്ടു തളർന്ന ലേഡി മാക്ബത്തിനെ ചികിത്സിക്കാനെത്തിയ ഡോക്ടറുടെ വാക്കുകളാണിവ. തകരുന്ന കുടുംബ സങ്കല്പങ്ങൾക്ക് അജപാലന ശുശ്രൂഷയാണ് ഉത്തമ ഔഷധം.

മലങ്കര സഭയുടെ ആരാധനാ പാരമ്പര്യം - I

എം. കുര്യൻ തോമസ്

# മാർത്തോമ്മായുടെ ക്രമവും പതിറ്റിപത്തും

**മലങ്കരയിലെ ആരാധനാക്രമങ്ങളുടെ ചരിത്രവും മലങ്കരസഭാചരിത്രവും അഭേദ്യമാംവണ്ണം കെട്ടുപിണഞ്ഞു കിടക്കുന്നുവെങ്കിലും മലങ്കരയുടെ ബൃഹത് ചരിത്രമെഴുതിയവർപോലും ആരാധനാക്രമത്തെ കേവലം സ്പർശിച്ചു കടന്നുപോവുക മാത്രമാണ് ചെയ്തത്. ഇത് വിഷയത്തിന്റെ പ്രാധാന്യം മനസ്സിലാക്കാത്തതിനാലോ, രേഖകളുടെ അഭാവം കൊണ്ടോ മറ്റു കാരണങ്ങൾകൊണ്ടോ ആകാം. ഏതായാലും മലങ്കരയുടെ അവിഘ്നമായ ഒരു ആരാധനാചരിത്രം ഇന്ന് ലഭ്യമല്ല. അപ്രകാരമുള്ള ഒരു ചരിത്രത്തിന്റെ ആമുഖ പഠനം മാത്രമാണ് ലേഖന പരമ്പര.**

മതങ്ങളുടെ എല്ലാം ചരിത്രത്തിൽ അവയുടെ ആരാധനാ പാരമ്പര്യത്തിന്റെ വളർച്ചയ്ക്കും വികസനത്തിനും അതിപ്രധാനമായ ഒരു സ്ഥാനമുണ്ട്. ക്രൈസ്തവസഭകളിലാകട്ടെ ഒരു പരിധിവരെ സഭാചരിത്രം എന്നത് ആരാധനാ പാരമ്പര്യത്തിന്റെ വികസന ചരിത്രമായി ആണ് ചില നൂറ്റാണ്ടുകളിൽ കാണപ്പെടുന്നത്. മലങ്കരസഭയിൽ ആരാധനാ പാരമ്പര്യത്തെപ്പറ്റി ഒറ്റയ്ക്കോ പൊതു ചരിത്രവുമായി ബന്ധപ്പെടുത്തിയോ ഗൗരവമായ ഒരു പഠനം ഇതുവരെ നടന്നിട്ടില്ല എന്നത് ദുഃഖകരമായ ഒരു സത്യമാണ്.

മലങ്കരയിലെ ആരാധനാക്രമങ്ങളുടെ ചരിത്രവും മലങ്കരസഭാചരിത്രവും അഭേദ്യമാംവണ്ണം കെട്ടുപിണഞ്ഞു കിടക്കുന്നുവെങ്കിലും മലങ്കരയുടെ ബൃഹത് ചരിത്രമെഴുതിയവർപോലും ആരാധനാക്രമത്തെ കേവലം സ്പർശിച്ചു കടന്നുപോവുക മാത്രമാണ് ചെയ്തത്. ഇത് വിഷയത്തിന്റെ പ്രാധാന്യം മനസ്സിലാക്കാത്തതിനാലോ, രേഖകളുടെ അഭാവം കൊണ്ടോ മറ്റു കാരണങ്ങൾകൊണ്ടോ ആകാം. ഏതായാലും മലങ്കരയുടെ അവിഘ്നമായ ഒരു ആരാധനാചരിത്രം ഇന്ന് ലഭ്യമല്ല. അപ്രകാരമുള്ള ഒരു ചരിത്രത്തിന്റെ ആമുഖ പഠനം മാത്രമാണ് ലേഖന പരമ്പര.

ലോകത്തിലെ ഏതാണ്ട് എല്ലാ ക്രൈസ്തവ ചിന്താധാരകളും പാരമ്പര്യങ്ങളും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ മലങ്കരസഭയുടെ ആരാധനാക്രമങ്ങളിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. അതിനാൽ അതിന്റെ വളർച്ചയും ഗതിവിഗതികളും കണ്ടെത്തുക എന്നത് തികച്ചും ദുഷ്കരമായ ഒരു കൃത്യമാണ്. ഒന്നാമത് അതിന്റെ സങ്കീർണ്ണത. രണ്ടാമത് ചരിത്രരേഖകളുടെ അഭാവം.1876 വരെയുള്ള സ്ഥിതി ഇതാണ്.

### മാർത്തോമ്മാ ശ്ലീഹായുടെ ക്രമം

സഭാ പാരമ്പര്യ പ്രകാരം മലങ്കരസഭാ സ്ഥാപകനായ മാർത്തോമ്മാ ശ്ലീഹാ ഇന്ത്യയിൽ സുവിശേഷം അറിയിച്ചപ്പോൾ, വി.കുർബാന അർപ്പിക്കുകയും[1] വി. കുർബാന ക്രമം സഭയ്ക്ക് നൽകുകയും ചെയ്തു. എല്ലാ കുർബാന തക്സാകളുടേയും മാതാവായ യറുശലേം തക്സാ അഥവാ കർത്താവിന്റെ സഹോദരനായ മാർ യാക്കോബിന്റെ ക്രമമാണ് അദ്ദേഹം ഉപയോഗിച്ചതെന്നാണ് പാരമ്പര്യം. പൗരസ്ത്യസഭയുടെ മറ്റൊരു പാരമ്പര്യമനുസരിച്ച് എല്ലാ ശ്ലീഹന്മാരും ഓരോ തക്സാ സ്വയം നിർമ്മിക്കുകയും തന്റെ വേലസ്ഥലത്തു നൽകുകയും ചെയ്തു[2]. അപ്രകാരം മാർത്തോമാ ശ്ലീഹായുടെ സ്വന്തം ക്രമമായിരുന്നു മലങ്കരയിൽ നിലനിന്നിരുന്നത് എന്നാണ് മറ്റൊരു വിശ്വാസം.

ആദിമനൂറ്റാണ്ടുകളിൽ എല്ലാപുരാതനസഭകളിലും ആരാധനാക്രമങ്ങൾ വളരുകയും പരിപുഷ്ടമാക്കപ്പെടുകയും ചെയ്തു. എന്നാൽ ഇത് പരസ്പരബന്ധമില്ലാത്ത -പൂർണ്ണമായും സ്വതന്ത്ര- വികസനമായിരുന്നില്ല. ഏതാണ്ട് എല്ലാ പ്രാദേശിക സഭകളും ആരാധനക്രമങ്ങളെ പരസ്പരം ഉൾക്കൊള്ളുകയും, കൈമാറുകയും ചെയ്യുക എന്നത് വിശ്വാസ വ്യത്യാസങ്ങൾ അവയെ തമ്മിൽ അകറ്റുന്ന കാലംവരെയെങ്കിലും പതിവായിരുന്നു. ഉദാഹരണത്തിന് പാശ്ചാത്യ സുറിയാനി കുർബാന തക്സായിൽ റോമിലെ പാത്രിയർക്കീസ് മാർ ദിവന്നാസ്യോസ് അരയോപഗൈറ്റ്, അലക്സാന്ത്രിയായിലെ മാർ ദീയസ്കോറോസ് എന്നിവരുടെ പേരിലുള്ള അനാഫുറകൾ കാണുന്നുണ്ട്[3]

ഭൂമിശാസ്ത്രപരമായി മറ്റു സഭകളുമായി ഏറ്റവും അകലെ കിടന്നിരുന്ന മലങ്കരസഭയ്ക്ക് ഇപ്രകാരം പരസ്പരബന്ധിതമായ ഒരു വികസനം അസാദ്ധ്യമായിരുന്നു. അതിനാൽ മലങ്കരസഭയ്ക്ക് പ. ശ്ലീഹ നൽകിയ ഏക ക്രമം വളർച്ച മുരടിച്ച് മൃതപ്രായമാ

വുകയോ തീർത്തും അപ്രത്യക്ഷമാവുകയോ ചെയ്തിരിക്കാം. നാലാം നൂറ്റാണ്ടിൽ മലങ്കരസഭ വേദതലവന്മാരില്ലാതെ വിഷമിച്ചു എന്ന് ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നുണ്ട്.[4] ആ കാലമായപ്പോഴേയ്ക്കും ഈ ക്രമം പൂർണ്ണമായും നശിച്ചു പോയിരിക്കാൻ സാദ്ധ്യതയുണ്ട്. ഏതായാലും മലങ്കര നസ്രാണികളുടെ പ്രഥമ ആരാധന ക്രമം ഏതെന്ന് കൃത്യമായി അറിയുവാൻ ഇന്ന് യാതൊരു മാർഗ്ഗവുമില്ല.

### പതിറ്റുപ്പത്തിലെ പരാമർശനം

മാർ തോമ്മാശ്ലീഹ ഉപയോഗിച്ച ക്രമം ഏതായാലും അത് ഇന്നത്തെ ഒരു ക്രമം പോലെയും വിപുലവും വർണ്ണപ്പകിട്ടാർന്നതുമായിരിക്കില്ല. അടിസ്ഥാനഘടകങ്ങൾ മാത്രമുൾപ്പെട്ട ഒരു ലളിതരൂപമായിരുന്നു അതെന്ന് നിസ്സംശയം പറയാം. ഇന്നത്തെ വി.കുർബാന തക്സാകൾ എല്ലാം അപ്രകാരമുള്ള ലളിതമായ അടിസ്ഥാന തക്സാകളുടെ വിപുലീകരിച്ച രൂപങ്ങളാണ്.

ഈ പശ്ചാത്തലത്തിൽ വേണം എ.ഡി. ഒന്നാം നൂറ്റാണ്ടിലെ സംഘകാല കൃതിയായ പതിറ്റുപ്പത്തിൽ പരാമർശിക്കുന്ന *സമാധാനബലിയെ* കാണാൻ. ചില സമീപകാല ചരിത്രകാരന്മാരുടെ നിഗമനമനുസരിച്ച് ചോറ്റുപിണ്ഡവും വീഞ്ഞാകുന്ന മദ്യവുമുപയോഗിച്ച് നടത്തിയിരുന്ന ബലിയെപ്പറ്റി പതിറ്റുപ്പത്തിലുള്ള പരാമർശനം അക്കാലത്തെ കേരള ക്രൈസ്തവരുടെ വി.കുർബാനയെപ്പറ്റിയാണ്.[5] പതിറ്റുപ്പത്തിലെതന്നെ മറ്റൊരു പദ്യത്തിൽനിന്നും ഇത് സമാധാനബലിയായിരുന്നു എന്നും അവർ വ്യാഖ്യാനിക്കുന്നു.[6] ഇതേ പദ്യം തന്നെ ഈ ബലിയുമായി പേർഷ്യക്കാർക്കുണ്ടായിരുന്ന ബന്ധവും സൂചിപ്പിക്കുന്നുണ്ട്

ഈ വ്യാഖ്യാനങ്ങൾ ശരിയാണെങ്കിൽ വി. വേദപുസ്തകത്തിനു പുറത്ത് വി.കുർബാനയെപ്പറ്റിയുള്ള ആദ്യപരാമർശമാണിത്. (പതിറ്റുപ്പത്തിലെ പ്രസ്തുത പദ്യം എ.ഡി.70 –100 കാലത്തേതാണ്) എന്നാൽ ഈ വാദം അംഗീകരിക്കത്തക്ക നിലയിലുള്ള ഉപരിഗവേഷണം നടന്നിട്ടില്ല. അതിനാൽ ഒരു ചരിത്രസത്യം എന്ന നിലയിൽ ഇതിനെ ഇന്ന് അംഗീകരിക്കാനാവില്ല. എങ്കിലും ഇത് ഗവേഷകരുടെ സവിശേഷശ്രദ്ധ ആകർഷിക്കേണ്ട വിഷയമാണ്.

മലങ്കരസഭയുടെ ആരാധനക്രമത്തെ സംബന്ധിച്ച് ലഭിക്കുന്ന ആദ്യത്തെ രേഖ രണ്ടാം ശതകത്തിൽ പന്തേനോസ് കണ്ട എബ്രായ ഭാഷയിലുള്ള മാർ മത്തായിയുടെ സുവിശേഷമാണ്. ഇത് സുറിയാനി –അറമായ– ഭാഷയിലായിരിക്കാനാണ് ഏറ്റവും കൂടുതൽ സാദ്ധ്യതയെന്ന് ഇസഡ്. എം. പാറേട്ട് തെളിയിച്ചിട്ടുണ്ട്.[7]

ക്നായിത്തൊമ്മന്റെ ആഗമനത്തിനു മുമ്പുള്ള കാലത്ത് മലങ്കരസഭയ്ക്ക് ബന്ധപ്പെടാൻ സാദ്ധ്യമായിരുന്ന സഭകൾ, അന്ന് കേരളം വാണിജ്യപരമായും,കടൽഗതാഗതം വഴിയായും ബന്ധപ്പെട്ടിരുന്ന പേർഷ്യൻ, അലക്സാൻഡ്രിയൻ എന്നിവയാണ്. ഇതിൽത്തന്നെ പൊതുവായ മാർത്തോമ്മ പൈതൃകം പങ്കുവെയ്ക്കുന്ന പേർഷ്യൻ സഭയ്ക്ക് മുൻതൂക്കം ലഭിക്കുക സ്വാഭാവികവും.

പേർഷ്യയിലെ സാപ്പോർ രണ്ടാമൻ രാജാവിന്റെ കഠിന പീഡയിൽനിന്നും രക്ഷപെടാൻ വേണ്ടി നാടുവിട്ട ക്നായിത്തൊമ്മനും പരിവാരങ്ങളും എ.ഡി.345 –ൽ കേരളത്തിലെത്തി. അവരോടൊപ്പം ഉറഹായിലെ യൗസേഫുമെത്രാനും ഉണ്ടായിരുന്നു എന്നാണ് പാരമ്പര്യം. ഉറഹാ പൗരസ്ത്യ സഭയുടെ ഒരു പ്രധാന കേന്ദ്രമായിരുന്നു. ഇതോടെ മലങ്കരസഭയുടെ പേർഷ്യൻ ബന്ധം ആരംഭിക്കുകയോ പ്രബലമാവുകയോ ചെയ്തു. പേർഷ്യൻ ആരാധനാക്രമങ്ങളുടെ മലങ്കരയിലെ പ്രചാരണത്തിനും ഈ ബന്ധം കാരണമായി.

### പേർഷ്യൻ സഭയുടെ ആരാധനക്രമം

അക്കാലത്ത് പേർഷ്യൻസഭ ഉപയോഗിച്ചിരുന്ന ആരാധനക്രമം എന്തായിരുന്നു? പൗരസ്ത്യ കൽദായസഭ ഇന്നുപയോഗിക്കുന്ന ഏറ്റവും പുരാതനമായ കുർബാന തക്സാ പോലും അക്കാലത്ത് ഉറഹാ(എഡേസ)യിൽ നിലവിലിരുന്ന ക്രമത്തിൽനിന്നും വിഭിന്നമായിരുന്നു എന്ന് അക്കാലത്ത് ഉറഹായിൽ വസിച്ചിരുന്ന മാർ അപ്രേമിന്റെ വിവരണങ്ങളെ ആശ്രയിച്ച് ചില ചരിത്രകാരന്മാർ വാദിക്കുന്നു.[8] എന്നാൽ ഇത് പാശ്ചാത്യ സുറിയാനി (അന്ത്യോഖ്യൻ) ക്രമത്തിന്റെ ഒരു പകർപ്പ് മാത്രമാണെന്ന വാദത്തിനും നിലനിൽപ്പില്ല. കാരണം ബാർ എബ്രായയുടെ കാലത്തുപോലും പൗരസ്ത്യർക്ക് പാശ്ചാത്യ സുറിയാനി ക്രമത്തിൽനിന്നും വ്യത്യസ്തമായ ആരാധനാ നിയമങ്ങൾ ഉണ്ടായിരുന്നതായി തെളിവുകളുണ്ട്. വി.കുർബാന കൊടുക്കുന്ന രീതി[9]തന്നെ ഉദാഹരണം. പൗരസ്ത്യ സിംഹാസനം നെസ്തോറിയോസിനെ അംഗീകരിക്കുകയും ശേഷിച്ച പേർഷ്യൻ വിശ്വാസികൾ അന്ത്യോഖ്യാ സിംഹാസനത്തിനു കീഴ്പ്പെടുകയും ചെയ്തതോടെയാവാം ഈ ക്രമം അപ്രത്യക്ഷമായത്.

എ.ഡി.431–ലെ എഫേസൂസ് സുന്നഹദോസ് നെസ്തോറിയോസിനെയും കൂട്ടരേയും വേദവിപരീതികളായി പുറംതള്ളി, നെസ്തോറിയൻ പാഷാണ്ഡത എന്നു വിശേഷിപ്പിക്കപ്പെടുന്ന അന്ത്യോഖ്യൻ വേദശാസ്ത്രം അംഗീകരിച്ചിരുന്ന പേർഷ്യൻ സഭ തങ്ങളുടെ വിശ്വാസത്തിനു സമാനമായ വിശ്വാസ സംഹിത സ്വീകരിച്ച നെസ്തോറിയോസിനെ പിൽക്കാലത്ത് അംഗീകരിച്ചു.( എഫേസൂസ് സുന്നഹദോസിൽ അംഗീകരിക്കപ്പെട്ടതും ഇന്ന് അന്ത്യോഖ്യൻ സഭയും മലങ്കര സഭയും മറ്റ് ഓറിയന്റൽ ഓർത്തഡോക്സ് സഭകളും പിൻതുടരുന്നതും അലക്സാണ്ട്രിയൻ വേദശാസ്ത്രമാണ്) അതോടുകൂടി, പേർഷ്യൻ സഭ മറ്റു സഭകളിൽനിന്നും പൂർണ്ണമായും വിച്ഛേദിക്കപ്പെട്ടു. ഇത് പേർഷ്യൻസഭയുടെ പരസ്പരബന്ധിതമായ ആരാധനക്രമ വികസനത്തെയും അവസാനിപ്പിച്ചു. അതിനാൽ അന്ത്യോഖ്യൻ പാരമ്പര്യത്തിൽ 80–ൽ അധികം അനാഫുകൾ ഉള്ളപ്പോൾ പേർഷ്യൻ സഭയ്ക്ക് കേവലം മൂന്നു ക്രമങ്ങൾ മാത്രമാണുള്ളത്.[10]

പേർഷ്യൻ സഭയുടെ മൂന്നു കുർബാന തക്സാകൾ യഥാക്രമം മാർ ആദായി, മാർ മാറി ശ്ലീഹന്മാർ, നെസ്തോറിയോസ്, മൊപ്സുസ്റ്റിയായിലെ തിയദോർ എന്നിവരുടെ പേരിൽ അറിയപ്പെടുന്നു. ഇവയിൽ ഏറ്റവും പ്രധാനവും പുരാതനവും മാർ ആദാ

# വിശ്വാസപാഠം

## കാൽകഴുകൾ ശുശ്രൂഷയുടെ അർത്ഥം വിശദീകരിക്കാമോ? (യോഹ. 13:1 – 11)

പരസ്പരം കാലുകളെ കഴുകി സ്വീകരിക്കുക എന്നത് എല്ലാ പുരാതന സംസ്ക്കാരങ്ങളുടെയും ധന്യമായ സ്വഭാവമാണ്. അതിഥി സൽക്കാരത്തിന്റെയും വിനയത്തിന്റെയും പ്രതീകമായിരുന്ന കാൽകഴുകൾ സഭയിലെ ആരാധനാ ശുശ്രൂഷയായി മാറിയത് കർത്താവ് തന്റെ ശിഷ്യന്മാരുടെ കാലുകളെ കഴുകിയ സംഭവത്തെ അനുസ്മരിക്കുന്നതിനു വേണ്ടിയാണ്.

പെസഹായുടെ ദിവസം ഉച്ചകഴിഞ്ഞു നിർവ്വഹിക്കുന്ന കാൽകഴുകൽ ശുശ്രൂഷയ്ക്ക് വിശ്വാസികളുടെ സഭാജീവിതത്തിൽ വലിയ സ്വാധീനമുണ്ട്. മനുഷ്യാവതാര രഹസ്യങ്ങളുടെ യഥാർത്ഥ അർത്ഥം വെളിപ്പെടുത്തുന്ന സ്വയം വെറുമയാക്കലിന്റെ പിൻതുടർച്ചാനുഭവമാണ് ഈ ശുശ്രൂഷയിൽ ദൃശ്യമാകുന്നത്. സ്രഷ്ടാവിനു സൃഷ്ടിയോടുള്ള ദിവ്യസ്നേഹവും മനുഷ്യാവതാര രക്ഷാ രഹസ്യത്തിലുള്ള സൃഷ്ടിയുടെ പങ്കാളിത്തവും കാൽകഴുകൽ ശുശ്രൂഷയിൽ സമുന്വയിക്കുന്നു.

കാൽകഴുകൽ ശുശ്രൂഷ കൗദാശിക പ്രാധാന്യമുള്ളതും മനുഷ്യന്റെ പാപമാലിന്യത്തെ കഴുകികളയുവാൻ പ്രേരിപ്പിക്കുന്നതുമായ ഒരു പവിത്ര കർമ്മമാണ്. എല്ലാവരുടെയും ഉടയവനായ ക്രിസ്തു അടിമയായ മനുഷ്യന്റെ കാലുകൾ സന്തോഷത്തോടെ കഴുകിയപ്പോൾ മനുഷ്യജാതിയുടെ വിമോചനത്തിന്റെ വിപ്ലവകരമായ അർത്ഥമാണവിടെ പ്രഖ്യാപിക്കപ്പെട്ടത്. ഭൂമിയോളം ക്ഷമയും സഹനവും വിനയവും പഠിപ്പിക്കുന്ന ഈ ശ്രേഷ്ഠ കർമ്മം ശുശ്രൂഷിക്കപ്പെടുവാൻ ശ്രമിക്കാതെ ശുശ്രൂഷിക്കുവാൻ പഠിക്കുന്ന ജീവിതശൈലിയിലേക്കു മനുഷ്യനെ വിളിക്കുന്നു. മറ്റുള്ളവർ നമ്മേക്കാൾ ശ്രേഷ്ഠരെന്നു മനസ്സിലാക്കുവാനും നമ്മിലുള്ള സ്വയത്തെ നശിപ്പിക്കുവാനും തക്കവണ്ണം നമ്മുടെ ജീവിതശൈലിയിൽ വരുത്തേണ്ട മാറ്റത്തെക്കുറിച്ച് ഈ ശുശ്രൂഷ സൂചന നൽകുന്നു. ഒറ്റുകാരനാണെന്നറിഞ്ഞിട്ടും യൂദായുടെ കാൽകഴുകിയതുവഴി പാപത്തെ വെറുക്കുവാനും പാപിയെ സ്നേഹിക്കുവാനുമുള്ള പ്രത്യേക ശാസന കർത്താവിൽ നിന്നു നമുക്കു ലഭിക്കുന്നു.

സൃഷ്ടി കർമ്മത്തിനു മുമ്പും സൃഷ്ടി കർമ്മത്തിലും അതിനു ശേഷവും വ്യാപരിച്ചുകൊണ്ടിരിക്കുന്ന പരിശുദ്ധാത്മാവിന്റെ വ്യാപാരങ്ങളെ സമൂഹത്തിൽ ഉജ്വലിപ്പിക്കുവാൻ കാൽകഴുകൽ ശുശ്രൂഷയിലൂടെ നമുക്കു ലഭിക്കുന്ന ആഹ്വാനം വിനയപൂർവ്വം സ്വീകരിക്കുവാൻ നമുക്കു സാദ്ധ്യമാകണം.

ജെ. പി.

---

യി, മാർ മാറി എന്നിവരുടെ തക്സായാണ്. ശ്ലീഹന്മാരുടെ ക്രമം എന്നാണ് ഇത് അറിയപ്പെടുന്നത്. ഈ തക്സായുടെ ചുവടുപിടിച്ച് പിൽക്കാലത്ത് രചിക്കപ്പെട്ടവയും, നെസ്തോറിയൻ വിശ്വാസത്തിന്റെ ഉജ്ജ്വല പ്രോക്താക്കളായ നെസ്തോറിയോസിന്റെയും തിയദോറിന്റെയും പേരുനൽകിയവയുമാണെന്ന് ചില ചരിത്രകാരന്മാർ തെളിയിച്ചിട്ടുണ്ട്." അഞ്ചാം നൂറ്റാണ്ടിലോ അതിനു മുമ്പോതന്നെ ശ്ലീഹന്മാരുടെ ക്രമം രൂപപ്പെട്ടതായി അവകാശപ്പെടുന്നുണ്ട്. *തുടരും......*

### കുറിപ്പുകൾ


1. *മാത്യൂസ് കത്തനാർ, വല്യപാറേട്ട്,മാർത്തോമ്മാ ശ്ലീഹായുടെ നടപ്പുകളുടെ പുസ്തകം, കോട്ടയം, 1934 p 32*
2. *Maclean Arthur John,* The Catholicos of the East & His People, *London,1982, p 246*
3. *ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി (പ്ര.), സഭാവിജ്ഞാനകോശം, കോട്ടയം, 1993, pp 22-3*
4. *ഫിലിപ്പോസ്, ഇ.എം., മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ, ചിങ്ങവനം, 1977, p 61*
5. *പാറേട്ട്, Z.M., മലങ്കര നസ്രാണികൾ ഢീഹ.കക. കോട്ടയം, 1966, p 355*
6. *Morris,J.J.,*Kerala in First Millenium A.D, *Quilon,1984 pp. 84-6*
7. *ജോസഫ് ഇടമറുക്,, T.C.കേരള സംസ്കാരം,കോട്ടയം,1995, pp 78-80*
8. *Mar Aprem,*Sacraments of the Church of the East, *Trichur,1978, p 55*
9. *ഏബ്രഹാം മല്പ്പാൻ കോനാട്ട് (പരി.), ഹൂദായ കാനോൻ, പാമ്പാക്കുട, 1982, p.49*
10. *Maclean,Op. Cit.,p.245*
11. *Mar Aprem,Op. Cit, p 47*

ഫാ. ജേക്കബ് മാത്യു

# എപ്പിസ്ക്കോപ്പലോ പ്രസ്ബിറ്റേറിയനോ

മധ്യഭാരതത്തിലെയും വടക്കു കിഴക്കൻ സംസ്ഥാനങ്ങളിലെയും പൊതു തിരഞ്ഞെടുപ്പു കഴിഞ്ഞ് അനിശ്ചിതത്വം വർദ്ധിച്ചു നില്ക്കുന്ന സാഹചര്യത്തിൽ ഒരു കാര്യം ബോധ്യപ്പെടുന്നു. പ്രധാന രാഷ്ട്രീയ പാർട്ടികളെക്കാൾ വിമതർ, സ്വതന്ത്രർ, ഈർക്കിൽ പാർട്ടികൾ കൂടുതൽ വോട്ടും സീറ്റും നേടുന്നു. പാർട്ടി എന്നാൽ നേതാക്കൾക്കു ചുറ്റും കൂടി നില്ക്കുന്ന അംഗങ്ങൾ എന്ന നിലയിൽ എത്തിയിരിക്കുന്നു. സംഘടനയുടെ സംഘാത വ്യക്തിത്വത്തെക്കാൾ നേതാവിന്റെ വ്യക്തിബന്ധത്തെ മാത്രം ആശ്രയിച്ചാണ് ജയപരാജയവും അച്ചടക്കവും എന്നു വരുന്നത് അഭികാമ്യമാണോ? വലിയ പാർട്ടികളുടെ ആദർശവും ചരിത്രവുമല്ല, പ്രാദേശിക സാഹചര്യങ്ങളിൽ വ്യക്തിബന്ധം പുലർത്താനാകുന്ന സമ്മർദ്ദ ഗ്രൂപ്പുകൾക്കും നേതാവിന്റെ കഴിവിനുമാണ് മാറ്റ് കൂടുതൽ എന്നു വരുന്നു. സഭകളിലെ സ്ഥിതി മറിച്ചാണോ? അല്ല എന്നും, മാറ്റമാവശ്യമെന്നു അറിയിക്കുന്ന ചില സൂചനകൾ ചുവടെ:

> **മെത്രാപ്പോലീത്തമാർക്കും വൈദികർക്കും സഭാ മക്കളോടുള്ള ബന്ധം ഗുണപരമായി ഉയർത്തേണ്ടത് ആവശ്യമാണ്. എന്നാൽ ആ വ്യക്തിബന്ധം ആത്മിക രംഗത്ത് സദുദ്ദേശ്യത്തോടും സഭാസ്നേഹത്തോടും പ്രവർത്തിക്കുന്നവരോടും ആത്മിക നിഷ്ഠാനുഭവങ്ങളിൽ സന്തോഷം കണ്ടെത്തുന്നവരോടും ആകണം.**

a) ഇടവകയുടെ/ഭദ്രാസനത്തിന്റെ വളർച്ചയ്ക്കും ആത്മിക പരിപോഷണത്തിനും ഉതകുന്ന കാര്യങ്ങളോടുള്ള സഹകരണം മിക്കപ്പോഴും അടിസ്ഥാനപ്പെട്ടിരിക്കുന്നത് വ്യക്തിക്ക്/വൈദികന് അക്കാര്യത്തിന്റെ നടത്തിപ്പിൽ എത്രമാത്രം പ്രാധാന്യമുണ്ട് എന്നതിനെ ആശ്രയിച്ചാണ് എന്നു വന്നിരിക്കുന്നു. അത് നന്മയ്ക്കുള്ള സൂചനയാണോ? സഭയുടെ പൊതു ആവശ്യത്തോട് പുറം തിരിഞ്ഞു നില്ക്കുന്നവരിലേറെയും മുന്നെഴുതിയ ചിന്താഗതിക്കാരല്ലേ? വ്യക്തികളെ സഹകരിപ്പിച്ചാലുണ്ടാകുന്ന വിജയം പരിഗണിക്കാതെയല്ല ഇത് കുറിക്കുന്നത്. വിശ്വാസികൾക്കും വൈദികർക്കും ഒരുപോലെ സഭയുടെ കാര്യം അവരുടേത് എന്ന ബോധ്യം നല്കേണ്ടതുണ്ട്. എന്നാൽ അതിലും വലിയ പ്രാധാന്യം സഭയുടെ അംഗീകൃത പൊതു മനസ്സിനാകണം. ഞാനുൾപ്പെട്ടതു മാത്രം നിലനില്ക്കണം, അങ്ങനെയുള്ള പരിപാടി മാത്രം വിജയിക്കാൻ യത്നിക്കണം എന്ന ചിന്ത അഭികാമ്യമല്ല.

ചുരുക്കത്തിൽ സഭയും സമൂഹവും ഉയർത്തുന്ന ആവശ്യങ്ങളിൽ (Causes), പ്രവർത്തകരോടും അതിന് നേതൃത്വം കൊടുക്കുന്നവരോടും വ്യക്തിബന്ധമുണ്ടോ ഇല്ലയോ എന്നന്വേഷിക്കാതെ ചുമൽകൊടുക്കുന്നത് അഭികാമ്യം. അതെ സമയം ആത്മികതയെക്കാളും സഭാ പൈതൃകത്തെക്കാളും 'ഇന്നു വിജയിക്കുന്നതിനോടും' വ്യക്തിതാല്പര്യത്തിലുള്ള കൂട്ടായ്മയ്ക്കും പ്രാധാന്യം നല്കിപ്പോരുന്ന സ്ഥിതി വിശേഷത്തെ നേരിടുവാൻ സഭകൾ ശ്രദ്ധിക്കേണ്ടതുണ്ട്.

b) മേല്പ്പട്ട സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിലും തുടർന്നുള്ള അഭിഷേകത്തിലും മുന്നെഴുതിയ 'വ്യക്തിഗത ബന്ധം മാത്രം പ്രധാനം' എന്ന ചിന്ത ഏറെ തെളിഞ്ഞുകണ്ടു. എന്റെ അളിയൻ, കസിൻ ആണ് ഇലക്ഷന് നില്ക്കുന്നത് എന്ന് അറിയിച്ച് 'സഹായം' അഭ്യർത്ഥിക്കുമ്പോൾ, അവർ യഥാർത്ഥത്തിൽ എന്തിനുള്ള സഹായമാണഭ്യർത്ഥിച്ചത്? രക്ത-സുഹൃത്ബന്ധങ്ങൾക്കപ്പുറം സഭയുടെ പൊതു നന്മയ്ക്കുതകുന്നതിനെക്കുറിച്ചാകണ്ടേ ചിന്ത? തീർച്ചയായും അതു മാത്രമേ വിജയിക്കുകയുള്ളു എന്ന ചില സൂചനകളും നാം കണ്ടിരിക്കുന്നു.

c) മെത്രാപ്പോലീത്തമാർക്കും വൈദികർക്കും സഭാ മക്കളോടുള്ള ബന്ധം ഗുണപരമായി ഉയർത്തേണ്ടത് ആവശ്യമാണ്. എന്നാൽ ആ വ്യക്തിബന്ധം ആത്മിക രംഗത്ത് സദുദ്ദേശ്യത്തോടും സഭാസ്നേഹത്തോടും പ്രവർത്തിക്കുന്നവരോടും ആത്മിക നിഷ്ഠാനുഭവങ്ങളിൽ സന്തോഷം കണ്ടെത്തുന്നവരോടും ആകണം. അല്ലാതെ അവയിൽ സംതൃപ്തി കണ്ടെത്താൻ ആകാത്തവരോടും ആയതിന് ശ്രമിക്കാത്തവരോടും ആകരുത്. അങ്ങനെയുള്ളവരെ തള്ളിക്കളയണമെന്നല്ല. എന്നാൽ, പള്ളി ആരാധനയിലും പ്രാർത്ഥനാ കൂട്ടങ്ങളിലും പ്രബോധന ശുശ്രൂഷകളിലും ഒരു കാലത്തും ചേരാത്തവരോട് പണപരമായി മാത്രം ബന്ധം പുലർത്തിയിട്ടെന്തു കാര്യം. മെത്രാപ്പോലീത്തന്മാരുടെ റഫറൻസ് ഗ്രന്ഥം വൈദികരുമാകണം.

d) സഭാ മക്കളുടെ വ്യക്തി നിഷ്ഠമായ ആത്മിക കാര്യങ്ങളോ, പള്ളികളിൽ ക്രമീകരിക്കപ്പെടുന്ന ഉദ്ഘാടന, കൂദാശാ പരിപാടികളിലോ അവരുടെ നിർബന്ധ പൂർവ്വമായ ക്ഷണം സ്വീകരിച്ചു നടത്തിക്കൊടുക്കുക മാത്രമാണോ ആത്മിക നേതൃത്വത്തിനുള്ളത്. അച്ചൻ/ഇടവക ഇന്നത് ഇങ്ങനെ നിർവഹിച്ച് ആത്മിക പ്രചോദനം സ്വീകരിക്കുകയും നല്കുകയും വേണമെന്ന് നിർദ്ദേശിക്കുന്നവരാകണം സഭാ മേലധ്യക്ഷന്മാർ. അച്ചൻ വിളിക്കുമ്പോൾ കടന്നു ചെന്നാശീർവദിക്കുക മാത്രമല്ല. ശാസിക്കുകയും കല്പിക്കുകയും വിനയം കൈവിടാതിരിക്കുകയും ആവശ്യം. സഭ എപ്പിസ്കോപ്പൽ ആയി തന്നെ (പ്രസ്ബിറ്റേറിയൻ അല്ല) നിലനില്ക്കുന്നത് യോജ്യം. ❖

# സഭാ മേലദ്ധ്യക്ഷന്മാരും സുന്നഹദോസുകളും -I

**അഡ്വ. സജി കൊടുവത്ത്**

> **മെത്രാൻ സംഘത്തിന്റെ തലവനെന്ന നിലയ്ക്കാണ് പ്രബോധനാധികാരം പോപ്പിനു ലഭിച്ചിട്ടുള്ളത്. എന്നാൽ ഏതെങ്കിലും സമിതിയിലെ ഭൂരിപക്ഷാഭിപ്രായമോ മെത്രാന്മാരുടെ സമ്മതമോ പോപ്പ് തന്റെ ഈ അധികാരം വിനിയോഗിക്കുന്നതിന് അവലംബിക്കേണ്ടതില്ല. ഒരു വ്യക്തിയെന്ന നിലയിലുള്ള പോപ്പിന്റെ പ്രബോധനങ്ങൾക്കോ കത്തുകൾക്കോ അഭിപ്രായങ്ങൾക്കോ ഈ സവിശേഷത യുണ്ടായിരിക്കില്ല**



റോമൻ കത്തോലിക്കാ സഭയും ഓർത്തഡോക്സ് സഭകളുമാണ് പ്രമുഖ എപ്പിസ്ക്കോപ്പൽ സഭകൾ. ഈ സഭകൾ എപ്പിസ്ക്കോപ്പൽ സുന്നഹദോസുകൾക്ക് ഏറെ പ്രാധാന്യം നൽകുന്നു. എന്നാൽ കത്തോലിക്കാ (ആകമാന) സുന്നഹദോസ് ഒരു സ്ഥിരം സമിതിയല്ല. സജീവ സുന്നഹദോസുകൾ ഓർത്തഡോക്സ് സഭകളുടെ പ്രത്യേകതയാണ്.

കത്തോലിക്കാ സഭയുടെ വിശ്വാസപരവും വൈദികപരവുമായ നയങ്ങളും തീരുമാനങ്ങളും ഉരുത്തിരിയുന്നത് അവരുടെ 'സാർവത്രിക' സുന്നഹദോസുകളിലാണ്. എന്നാൽ സുന്നഹദോസ് തീരുമാനങ്ങൾ പോപ്പ് അംഗീകരിച്ച് പ്രസിദ്ധം ചെയ്താൽ മാത്രമേ അവയ്ക്ക് സാധുത കൈവരൂ. സാർവത്രിക സുന്നഹദോസ് നിശ്ചയങ്ങളുടെ നിയമാവിഷ്ക്കാരമാണ് അവരുടെ കാനോൻ.

സിറിയൻ ഓർത്തഡോക്സ് (അന്ത്യോക്യാ) സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും ഹൂദായ കാനോൻ ഭരണ കാര്യങ്ങളിൽ മാർഗ്ഗരേഖയാക്കുന്നു. 13-ാം നൂറ്റാണ്ടിൽ ക്രോഡീകരിച്ച ഹൂദായ കാനോൻ വ്യവസ്ഥകൾ 1934-ലെ ഭരണഘടനയിലൂടെ കാലാനുസൃതമായി, മലങ്കരസഭ പരിഷ്ക്കരിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്തു.

**പോപ്പും കത്തോലിക്കാ സഭയും**

സാർവത്രിക സഭയുടെ ദൃശ്യതലവനായി കത്തോലിക്കാ സഭ പോപ്പിനെ കാണുന്നു. ശ്ലീഹന്മാരുടെ നേതാവും അദ്ധ്യക്ഷനുമായി പത്രോസിനെ ക്രിസ്തു നിയമിച്ചുവെന്നാണ് കത്തോലിക്കാ സഭ പഠിപ്പിക്കുന്നത്. ക്രിസ്തുവിന്റെ വികാരിയും പത്രോസിന്റെ പിൻഗാമിയുമാണ് പോപ്പ്. ഈ നിലയിൽ, അപ്പോസ്തോലന്മാരുടെ പിൻഗാമികളായ മെത്രാന്മാരുടെ സംഘത്തിന്റെ അധിപനായി പോപ്പ് വർത്തിക്കുന്നു. (2-ാം വത്തിക്കാൻ സുന്നഹദോസ് - തിരുസഭ: 18-ാം ഖണ്ഡിക).

**ഓർത്തഡോക്സ് സഭകളുടെ നിലപാട്**

1973-ൽ വിയന്നയിൽ വച്ച് 'പ്രോ ഓറിയന്റെ' എക്യുമെനിക്കൽ ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ നടന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെയും റോമൻ കത്തോലിക്കാ സഭയിലെയും വേദശാസ്ത്രജ്ഞന്മാരുടെ സംവാദത്തിൽ പത്രോസിന്റെ സ്ഥാനത്തെപ്പറ്റിയുള്ള ഓർത്തഡോക്സ് സഭകളുടെ നിലപാട് അവതരിപ്പിച്ചത് ബിഷപ്പ് അംബ ഗ്രീഗോറിയോസ് (ഇപ്പോഴത്തെ കോപ്റ്റിക് പാത്രിയർക്കീസ്, പോപ്പ് ഷെനൂഡ) ആയിരുന്നു. അദ്ദേഹത്തിന്റെ പ്രബന്ധത്തിന്റെ സാരാംശം താഴെ പറയുന്നതാണ്.

ക്രിസ്തുവോ ശിഷ്യന്മാരോ പത്രോസിനെ നേതാവായോ അദ്ധ്യക്ഷനായോ അംഗീകരിച്ചിരുന്നില്ല. പുതിയ നിയമത്തിൽ ഒരിടത്തും പത്രോസിനെ ക്രിസ്തുവിന്റെ ഏകവികാരിയെന്നോ പ്രതിപുരുഷനെന്നോ വിശേഷിപ്പിച്ചിട്ടില്ല. അപ്രകാരമുള്ള സൂചനയുമില്ല. പെന്തക്കോസ്തി ദിനത്തിൽ അപ്പോസ്തോലന്മാരുടെ മേൽ പരിശുദ്ധാത്മാവ് ആവസിച്ചപ്പോൾ എല്ലാ ശിഷ്യന്മാർക്കും ഒരുപോലെയാണ് അതിന്റെ ഫലം ലഭിച്ചത്.

എല്ലാ ക്രിസ്തു ശിഷ്യന്മാരും ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിലും കെട്ടപ്പെട്ടിരിക്കുമെന്നും അവർ ഭൂമിയൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിഞ്ഞിരിക്കുമെന്നുമുള്ള കർത്തൃ വചനത്തിൽ നിന്നും (മത്തായി 18:18) പത്രോസിനു മാത്രമായി പ്രത്യേക താക്കോൽ ലഭിച്ചുവെന്ന (മത്തായി 16:19) വാദം ശരിയല്ലെന്നു കാണാം. വിശ്വാസത്തിൽ

നിന്നും ഇടറിയ പത്രോസിന്റെ അനുതാപം സ്വീകരിച്ച ക്രിസ്തു 'എന്റെ കുഞ്ഞാടുകളെ മേയ്ക്ക' (യോഹ. 21:15-17) എന്നു പറഞ്ഞ് അദ്ദേഹത്തിന് ഏതെങ്കിലും പ്രാധാന്യം നൽകിയതിന്റെ സൂചനയായി പരിഗണിക്കുന്നതു ശരിയല്ല മത്തായിയുടെ സുവിശേഷം 16:18 ഓർത്തഡോക്സ് സഭകൾ വിശദീകരിക്കുന്നതും പഠിപ്പിക്കുന്നതും ഇങ്ങനെയാണ്. നീ പത്രോസാണ്, നീ ഏറ്റു പറഞ്ഞ (ക്രിസ്തു ജീവനുള്ള ദൈവത്തിന്റെ പുത്രൻ) വിശ്വാസമാകുന്ന പാറമേൽ ഞാൻ എന്റെ സഭയെ പണിയും പത്രോസ് എന്ന വാക്കിനു പാറ എന്ന് അർത്ഥം നൽകുന്നതു തെറ്റാണ്. 'പെട്രാസ്' (പത്രോസ്) എന്നാൽ കല്ല് എന്നാണർത്ഥം. ദൈവത്തിനോ (2 ശമു. 22:32; സങ്കീ. 18:31; 1 ശമു. 2:2) ക്രിസ്തുവിനോ (1 കൊരി. 10:41) മാത്രമേ 'പാറ'യാകാൻ കഴിയൂ.

(വിയന്ന സംവാദത്തിൽ സിറിയൻ ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചത്, ഇപ്പോഴത്തെ അന്ത്യോക്യാ പാത്രിയർക്കീസ് സഖാ I ഉൾപ്പെടുന്ന സംഘമായിരുന്നു. മലങ്കര സഭയെ ഫാ. എം. വി. ജോർജ്ജ് (ഗീവർഗീസ് മാർ ഒസ്താത്തിയോസ്) ഫാ. പോൾ വർഗീസ് (പൗലോസ് മാർ ഗ്രിഗോറിയോസ്) ഫാ. വി. സി. സാമുവേൽ എന്നിവർ പ്രതിനിധീകരിച്ചു.

**പോപ്പിന്റെ പരമോന്നത സ്ഥാനീയതയും മെത്രാന്മാരും**

പോപ്പിന്റെ അധികാരത്തെ സൂചിപ്പിക്കുന്ന രണ്ടു പദങ്ങളാണു പ്രധാന മേലദ്ധ്യക്ഷ പദവി (അഥവാ പരമോന്നത സ്ഥാനീയത), അപ്രമാദിത്തം എന്നിവ.

റോമാ സാമ്രാജ്യത്തിലെ ചക്രവർത്തിക്കുണ്ടായിരുന്ന അധികാരത്തെ 'പരമോന്നത സ്ഥാനീയത' (Primacy) എന്നു വിശേഷിപ്പിച്ചിരുന്നു. ഇതേ വിശേഷണം കത്തോലിക്കാ സഭയുൾപ്പെടെയുള്ള എപ്പിസ്കോപ്പൽ സഭകൾ അവയുടെ തലവന്മാർക്കും നൽകി. കത്തോലിക്കാ സഭയുടെ ഭരണം രണ്ട് അധികാരസ്ഥാനങ്ങളെയടിസ്ഥാനപ്പെടുത്തിയാണു നിലകൊള്ളുന്നത്. ഒന്ന് - പോപ്പ്; രണ്ട്-എപ്പിസ്കോപ്പസി (മെത്രാന്മാരുടെ അധികാരം).

പോപ്പിന്റെ പ്രഥമ സ്ഥാനീയതയും എപ്പിസ്കോപ്പസിയും തമ്മിലുള്ള അധികാര വടംവലികൾക്ക് നൂറ്റാണ്ടുകളുടെ പഴക്കമുണ്ട്. സഭയുടെ ചരിത്രത്തിൽ ഓരോ കാലത്ത് ഓരോ സ്ഥാനങ്ങൾക്കു പ്രാമുഖ്യമുണ്ടായിരുന്നതായി കാണാം. 15-ാം നൂറ്റാണ്ടിൽ നടന്ന കോൺസ്റ്റന്റ്സ് (144-1418), ബേസൽ (1431-1439) സുന്നഹദോസുകൾ, സാർവ്വത്രിക സുന്നഹദോസുകളെ പോപ്പിനേക്കാൾ ഉയർന്ന പദവിയിൽ പ്രതിഷ്ഠിച്ചു. എന്നാൽ പിന്നീട്, കടുത്ത പാപ്പാധികാരം (extreme papalism) മെത്രാന്മാരുടെ പദവിയെ താഴ്ത്തിക്കെട്ടി. ട്രൻഡ് ആകമാന സുന്നഹദോസ് (1545-1563) മെത്രാന്മാരെ പോപ്പിന്റെ പ്രതിനിധികൾ മാത്രമായാണു കണ്ടിരുന്നത്. ഇതിനെതിരെ വിവിധ സ്വയാധികാര കത്തോലിക്കാ സഭകളിൽ നിന്നും ശബ്ദമുയർന്നു.

**2-ാം വത്തിക്കാൻ സുന്നഹദോസ്**

രണ്ടാം വത്തിക്കാൻ സുന്നഹദോസിലെ (1962-65) ഏറ്റവും പ്രധാന ആലോചനാ വിഷയങ്ങളിലൊന്നു പോപ്പിന്റെ അധികാരവും മെത്രാന്മാർക്കുള്ള എപ്പിസ്കോപ്പൽ അധികാരങ്ങളും സംബന്ധിച്ചായിരുന്നു. ഈ സുന്നഹദോസ് 'തിരുസഭ' എന്ന പ്രമാണത്തിൽ മെത്രാന്മാരുടെ അധികാരത്തെ ഉയർത്തിപ്പിടിച്ചു. സഭയാകെയുള്ള പോപ്പിന്റെ പ്രഥമ സ്ഥാനീയതയ്ക്ക് കുറവൊട്ടും വരാത്ത വിധമാണ് ഇതു സംബന്ധിച്ച തീരുമാനങ്ങൾ കൈക്കൊണ്ടത്. എന്നാൽ വത്തിക്കാൻ സുന്നഹദോസിലെ തിരുസഭാ പ്രഖ്യാപനവും ഇതിന്റെ നിയമാവിഷ്ക്കാരമായ 1983-ലെ കാനോനുകളും മെത്രാൻ സംഘത്തെ പോപ്പിന്റെ അധികാരങ്ങൾക്കു വിധേയമാക്കിയെന്ന വിമർശനം ഉണ്ടായി. മെത്രാന്മാരുടെയും പോപ്പിന്റെയും അധികാരങ്ങൾ നിർവഹിക്കുന്നതിലും അതിരുകൾ വ്യക്തമാക്കുന്നതിലും കാനോൻ പരാജയപ്പെട്ടു എന്നാണു മിതവാദികളുയർത്തിയ പരാതി.

**കത്തോലിക്കാ സഭയുടെ കാനോൻ**

പോപ്പിനുള്ള പ്രഥമ സ്ഥാനീയത മെത്രാന്മാർക്ക് തങ്ങളുടെ രൂപതകളിലുള്ള അധികാരങ്ങൾ ശക്തിപ്പെടുത്തുന്നുവെന്നും പോപ്പും മറ്റു മെത്രാന്മാരും 'കൂട്ടായ്മ'യിൽ (Communion) നിതാന്തമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നും 333-ാം (ലാറ്റിൻ) കാനോൻ (പൗരസ്ത്യ കാനോൻ-45) അനുശാസിക്കുന്നു.

'തിരുസഭ'യുടെ വിശദീകരണനോട്ടിൽ, കൂട്ടായ്മ എന്നത് ഏതോ അവ്യക്തമായ അനുഭവമല്ല എന്നും മറിച്ച്, നിയമ രൂപം നൽകേണ്ടതായ സജീവയാഥാർത്ഥ്യമാണെന്നും വ്യക്തമായി. എന്നാൽ 1983-ലെ (ലാറ്റിൻ) കാനോനിലെ ഇതു സംബന്ധിച്ച വ്യവസ്ഥകൾ അവ്യക്തമാണ്. കാനോൻ രൂപീകരണത്തിലെ ദൗർബല്യങ്ങളിലൊന്നായി ഇതിനെ കാനോൻ വിദഗ്ധർ ചൂണ്ടിക്കാട്ടുന്നു.

കാനോൻ, പോപ്പിനും മെത്രാന്മാർക്കും രൂപതകളിന്മേൽ ഒരേ സമയം അധികാരം നൽകുന്നു. പോപ്പും മെത്രാന്മാരുമായുള്ള 'കൂട്ടായ്മ'യിൽ അപഭംഗം നേരിട്ടാൽ പോപ്പിന്റെ അധികാരങ്ങൾ വ്യക്തിപരമായോ സംഘാത്മകമായോ പ്രയോഗിക്കാം.

കാനോൻ പ്രകാരം, മെത്രാന്മാരെ നാമനിർദ്ദേശം ചെയ്യുവാനുള്ള അധികാരി പോപ്പുമാത്രമാണ്. എല്ലാ വൈദിക സ്വത്തുക്കളുടെയും ഉടമാവകാശവും ഭരണാവകാശവും പോപ്പിലാണു നിക്ഷിപ്തമായിട്ടുള്ളത്. രൂപതകളെ നിയന്ത്രിക്കുന്നതിനു പ്രതിനിധികളെ വയ്ക്കുവാനും കാനോൻ പോപ്പിന് അധികാരം നൽകുന്നു.

**മെത്രാൻ സംഘം**

സാർവ്വത്രിക സഭമേൽ പരമോന്നതാധികാരമുള്ള സമിതിയാണു മെത്രാൻ സംഘം എന്നാൽ, പോപ്പിനോടു കൂടിയല്ലാതെ ഈ സംഘത്തിനു യാതൊരു പ്രവർത്തനാധികാരവുമില്ല. (പൗരസ്ത്യ കാനോൻ-49, ലാറ്റിൻ-336) പോപ്പു തന്നെയും മെത്രാൻ സംഘത്തിലെ അംഗമാണ് എന്നാൽ ആ സംഘത്തിന്റെ തീരുമാനം നടപ്പിൽ വരുത്താതിരിക്കുവാനുള്ള അധികാരം പോപ്പിനുണ്ട്. മെത്രാൻ സംഘം പ്രവർത്തനക്ഷമമാക്കുന്നതു പോപ്പ് ആ സംഘത്തെ തന്റെ സ്വന്ത ഇഷ്ട പ്രകാരം വിളിച്ചു ചേർക്കുമ്പോൾ മാത്രമാണ്. (പൗരസ്ത്യ കാനോൻ-49, 50, 51, 54-ലാറ്റിൻ-336, 337, 338, 341)

**പോപ്പിന്റെ അപ്രമാദിത്തം**

പോപ്പിനും പോപ്പിനോടുകൂടി മെത്രാൻ സംഘത്തിനും കത്തോലിക്കാ സഭ നൽകിയിട്ടുള്ള വിശേഷാധികാരമാണ് അപ്രമാദിത്ത പ്രബോധനാധികാരം (തെറ്റാവരം).

രണ്ടാം വത്തിക്കാൻ സുന്നഹദോസിലെ 'തിരുസഭ' പ്രഖ്യാപനത്തിൽ (തിരുസഭ-25) പോപ്പിന്റെ അപ്രമാദിത്തം സംബന്ധിച്ച് വിശദമായി പ്രതിപാദിച്ചിരിക്കുന്നു. ഇതിന്റെ നിയമാവിഷ്ക്കാരം 749-ാം (ലാറ്റിൻ) കാനോനിൽ (പൗരസ്ത്യ കാനോൻ 597) കാണാം. തന്റെ സഹോദരങ്ങളെ വിശ്വാസത്തിലുറപ്പിക്കേണ്ട, സാർവ്വത്രിക സഭയുടെ പരമോന്നത പ്രബോധകനാണ് പോപ്പ് കത്തോലിക്കാ സഭയുടെ പഠിപ്പിക്കലുകളെ വിശദമാക്കുവാനും സംരക്ഷിക്കുവാനുമുള്ള പ്രഥമ ചുമതല ഇദ്ദേഹത്തിനാണ്. വിശ്വാസവും ധാർമ്മികതയും സംബന്ധിച്ച തത്വങ്ങൾ, സഭ മുഴുവനും വേണ്ടി, മുഖ്യ ഇടയനെന്ന നിലയിൽ, പഠിപ്പിക്കുമ്പോൾ മാത്രമാണ് അപ്രമാദിത്ത പ്രബോധനാധികാരം പോപ്പിനുള്ളത്. പത്രോസ് ശ്ലീഹാ വഴി പരിശുദ്ധ റൂഹായുടെ സഹായത്താൽ ഈ അധികാരം പോപ്പിനു ലഭിക്കുന്നു എന്ന് കത്തോലിക്കാ സഭ അഭിപ്രായപ്പെടുന്നു. മെത്രാൻ സംഘത്തിന്റെ തലവനെന്ന നിലയ്ക്കാണ് പ്രബോധനാധികാരം പോപ്പിനു ലഭിച്ചിട്ടുള്ളത്. എന്നാൽ ഏതെങ്കിലും സമിതിയിലെ ഭൂരിപക്ഷാഭിപ്രായമോ മെത്രാന്മാരുടെ സമ്മതമോ പോപ്പ് തന്റെ ഈ അധികാരം വിനിയോഗിക്കുന്നതിന് അവലംബിക്കേണ്ടതില്ല. ഒരു വ്യക്തിയെന്ന നിലയിലുള്ള പോപ്പിന്റെ പ്രബോധനങ്ങൾക്കോ കത്തുകൾക്കോ അഭിപ്രായങ്ങൾക്കോ ഈ സവിശേഷതയുണ്ടായിരിക്കില്ല. സാർവ്വത്രിക സുന്നഹദോസിൽ (പോപ്പിനോടൊപ്പം) സമ്മേളിക്കുന്ന മെത്രാന്മാരുടെ ഔദ്യോഗിക പ്രബോധനങ്ങൾക്കും അപ്രമാദിത്ത പദവി കാനോൻ നൽകുന്നു. തെറ്റാവരമെന്ന അധികാരമുപയോഗിച്ചു പ്രഖ്യാപിക്കുന്നതാണെന്നു വ്യക്തമാക്കുന്ന പഠിപ്പിക്കലുകൾ മാത്രമെ അപ്രമാദിത്ത പ്രബോധനങ്ങളാകൂ. ഇവ സ്പഷ്ടതയുള്ളതും സംശയത്തിനിടകൊടുക്കാത്തതുമായിരിക്കണം. ചുരുക്കമായി മാത്രമാണു പോപ്പ് തന്റെ പ്രബോധനാധികാരം വിനിയോഗിച്ചിട്ടുള്ളത്. (കഴിഞ്ഞ ഒന്നര നൂറ്റാണ്ടിനുള്ളിൽ രണ്ടു തവണ മാത്രം).

**മെത്രാൻ സിനഡും കർദ്ദിനാൾ സംഘവും**

പോപ്പിന്റെ അധികാരത്തിനു കീഴിൽ പ്രവർത്തിക്കുന്ന ഒരു ഉപദേശക സമിതി മാത്രമാണ് മെത്രാൻ സിനഡ്. സഭാ കാര്യങ്ങൾ സംബന്ധിച്ച് ആലോചിക്കുകയും പോപ്പിന് ആവശ്യമായ അറിവ് നൽകുകയുമാണിവരുടെ ചുമതല. സ്വയാധികാര സഭകളുടെ തലവന്മാരും പോപ്പു നിയമിക്കുന്ന മെത്രാന്മാരുമാണ് ഇതിലെ അംഗങ്ങൾ. പോപ്പ് അനുവദിച്ചാൽ മാത്രമേ ഇവർക്ക് തീരുമാനങ്ങൾ കൈക്കൊള്ളുവാൻ കഴിയൂ. സിനഡു വിളിച്ചു കൂട്ടുന്നതിനു ആലോചനാ വിഷയങ്ങൾ തീരുമാനിക്കുന്നതിനും സിനഡിൽ അദ്ധ്യക്ഷത വഹിക്കുന്നതിനുള്ള അധികാരം പോപ്പിനു മാത്രമാണ്. (ലാറ്റിൻ കാനോൻ 342-348)

പ്രധാന ഭരണകാര്യങ്ങളിൽ പോപ്പിനെ സഹായിക്കുന്ന മറ്റൊരു സമിതിയാണ് കർദ്ദിനാൾ സംഘം. ഇവരെയും പോപ്പ് 'സ്വതന്ത്രമായി' നിയമിക്കുന്നു. പോപ്പിനെ തിരഞ്ഞെടുക്കുവാനുള്ള അധികാരം ഇവർക്കാണ് (ലാറ്റിൻ കാനോൻ 349-359)

*(അടുത്ത ലക്കം: സിറിയൻ, മലങ്കര ഓർത്തഡോക്സ് സഭകളുടെ മേലദ്ധ്യക്ഷന്മാരും സുന്നഹദോസുകളും)*

❖



*For Favours Received*



T. V. Joy
M. North



Rajamma
Njallanattu





Mr. & Mrs. Sunny Mathew
Dubai



Mrs. R. Filbert
Delhi





Kenny, Susan & Jeremiah
Abu Dhabi



A Well Wisher

# ബാലസഭ

## നടവഴികൾ...

### മിണ്ടാ പ്രാണി

"അരുൺ.... അരുൺ..."

ആരോ വിളിക്കുന്നതു കേട്ടാണ് അരുൺ ഉണർന്നത്.

കൊച്ചു വെളുപ്പാൻ കാലത്ത് ഉറക്കം നല്ല സുഖം. അരിച്ചരിച്ചെത്തുന്ന ചെറിയ തണുപ്പ്. മൂടിപ്പുതച്ച് ഉറങ്ങിയാൽ സമയം പോകുന്നതറിയില്ല.

ചാടിയെഴുന്നേറ്റ് വെളിയിലിറങ്ങി, ഓ.... അനിലും സുനിലുമാണ്.

'എന്താ ഉറങ്ങാനും സമ്മതിക്കില്ലേ.'

രണ്ടു പേരുടെയും മുഖത്ത് വിഷാദഭാവം... ഇവർ ഇങ്ങനെയല്ലല്ലോ. എന്തോ പ്രശ്നമുണ്ട്.

'ടാ... നമ്മുടെ മിണ്ടാപ്രാണി മരിച്ചു.'

മിണ്ടാ പ്രാണിയെന്നു വിളിക്കുന്നത് സ്വതവേ ശാന്തശീലനായ, എന്നും താമസിച്ചു ക്ലാസ്സിൽ വരുന്ന ഷിജുവിനെയാണ്.

അവൻ മരിച്ചെന്ന്!

'ദേ... കള്ളം ഒന്നും പറയല്ലെ ഇന്ന് ഏപ്രിൽ ഫൂൾ ഒന്നുമല്ല'.

'സത്യമാണ്..., ഞങ്ങൾ ഇപ്പോൾ കണ്ടിട്ട് വരുന്നതേയുള്ളൂ, നിന്നെ അറിയിക്കാൻ ഓടിവന്നതാണ്.'

* * * * * * * * *

അലമുറയിട്ട് കരയുന്ന ഒരു സ്ത്രീ. എന്തൊക്കെയോ പദം പറഞ്ഞ് കരയുന്നു. അതവന്റെ അമ്മയാണെന്ന് തോന്നുന്നു. ഏങ്ങലടിച്ച് ഷിജുവിനെ കെട്ടിപ്പിടിച്ച് കമഴ്ന്നു കിടന്നു കരയുന്നത് അവന്റെ ചേച്ചിയാണ്. ചുറ്റുപാടും ധാരാളം ആളുകൾ. ദുഃഖം തളം കെട്ടിനിൽക്കുന്ന ആ കൂരയിൽ ആകെ അരുൺ ഒന്നു നോക്കി. ആളുകൾ കൂട്ടം കൂടി മരണത്തിന്റെ കണക്കെടുപ്പു നടത്തുന്നു. അവരുടെ സംസാരം ഇഴപിരിച്ച് അവന്റെ ചെവികളിലെത്തി.

ഹൃദയ സംബന്ധമായ രോഗം അവനുണ്ടായിരുന്നുപോലും. മരുന്നിന് കാശ് തികയാറില്ല. ഓപ്പറേഷന് മാർഗ്ഗവുമില്ല. മറ്റു വീടുകളിൽ പണിയെടുക്കുന്ന അമ്മക്ക് നിത്യ വൃത്തിക്ക് കഷ്ടി തേടുവാനേ കഴിഞ്ഞുള്ളു

പ്രിയപ്പെട്ട കൂട്ടുകാരെ

മധ്യവേനലവധിക്കാലം കൂട്ടുകാർ ആഘോഷിക്കുകയാണല്ലോ. അവധിക്കാലം ഫലപ്രദമായി ഉപയോഗിക്കണം. ഒ.വി.ബി.എസ്സിൽ പങ്കെടുക്കണം. ആത്മീയ കാര്യങ്ങൾ പഠിക്കുവാനും കൂട്ടുകാരുമൊന്നിച്ച് പത്ത് ദിനങ്ങൾ സന്തോഷത്തോടെ കഴിയുവാനുള്ള അവസരമാണ്. പട്ടണങ്ങളിൽ വസിക്കുന്ന കൂട്ടുകാർ ഗ്രാമങ്ങളിൽ പാർക്കുന്ന ബന്ധുജനങ്ങളെ സന്ദർശിക്കുവാനും ഗ്രാമത്തിന്റെ ഭംഗിയും അവിടുത്തെ ജീവിതവും നിരീക്ഷിക്കുവാനും ശ്രമിക്കണം. അനാഥാലയങ്ങൾ, ബാലഭവനുകൾ, ആതുരാലയങ്ങൾ തുടങ്ങിയവ സന്ദർശിച്ച് അവിടെയുള്ളവരുടെ വേദനകളിൽ പങ്കാളിയാകുവാനും ജീവിതത്തിലെ നല്ല നിമിഷങ്ങളിൽ കുറെ നേരം അവിടെ ചെലവഴിക്കുവാനും ശ്രദ്ധിക്കണം. എല്ലാവർക്കും നന്മകൾ നേരുന്നു.

### വേദപുസ്തക കഥാപാത്രങ്ങൾ

#### ദാവീദ്

യഹൂദ്യയിലെ ബേത്‌ലഹേമിൽ എഫ്രാത്യനായ യിശ്ശായിയുടെ മകനായാണ് ദാവീദ് ജനിച്ചത്. യിശ്ശായിയുടെ എട്ടുമക്കളിൽ ഏറ്റവും ഇളയവനായിരുന്നു ദാവീദ്. അപ്പന്റെ ആടുകളെ മേയിക്കുന്നതായിരുന്നു അവന്റെ പ്രധാന ചുമതല. ശമുവേൽ പ്രവാചകനാണ് ദാവീദിനെ അഭിഷേകം ചെയ്യുന്നത്. ഫെലിസ്ത്യമല്ലനായ ഗോല്യാത്തിനെ ദാവീദ് വധിക്കുന്നതോടെയാണ് കൂടുതൽ പ്രശസ്തിയിലെത്തുന്നത്. യിസ്രായേലിന്റെ രണ്ടാമത്തെ രാജാവായി ദാവീദ് ശൗലിന്റെ മകൾ മീഖളിനെ വിവാഹം കഴിച്ചു. ദാവീദിന്റെ ഏറ്റവും അടുത്ത സ്നേഹിതൻ ശൗലിന്റെ മകനായ യോനാഥാൻ ആയിരുന്നു. യിസ്രായേൽക്കാരിയായ അഹീനോവം, നാബാലിന്റെ ഭാര്യയായിരുന്ന അബീഗയിൽ എന്നിവരെയും ദാവീദ് ഭാര്യമാരായി സ്വീകരിച്ചിരുന്നു. ദാവീദിന് വെറെയും ഭാര്യമാർ ഉണ്ടായിരുന്നു. ഹെബ്രോനിൽ വച്ചാണ് ദാവീദിനെ യിസ്രായേലിനു രാജാവായി വാഴിക്കുന്നത്. ഊരിയാവിന്റെ ഭാര്യയെ അന്യായമായി സ്വന്തമാക്കിയപ്പോൾ നാഥാൻ പ്രവാചകൻ മുഖാന്തിരം യഹോവ അനിഷ്ടം അറിയിച്ചു. തുടർന്ന് ദാവീദ് അനുതാപത്തോടെ എഴുതുന്നതാണ് 51-ാം സങ്കീർത്തനം. ദാവീദിന്റെ സങ്കീർത്തനങ്ങൾ പ്രസിദ്ധങ്ങളാണ്. ദാവീദിനുശേഷം മകനായ ശലോമോൻ രാജാവായി. നാല്പതു സംവത്സരം ദാവീദ് യിസ്രായേലിൽ വാണു. ഏഴു സംവത്സരം ഹെബ്രോനും മുപ്പത്തിമൂന്നു സംവത്സരം യെരുശലേമും ആയിരുന്നു ദാവീദിന്റെ

യിൽ ആകെ അരുൺ ഒന്നു നോക്കി. ആളുകൾ കൂട്ടം കൂടി മരണത്തിന്റെ കണക്കെടുപ്പു നടത്തുന്നു. അവരുടെ സംസാരം ഇഴപിരിച്ച് അവന്റെ ചെവികളിലെത്തി.

ഹൃദയ സംബന്ധമായ രോഗം അച്ഛനുണ്ടായിരുന്നുപോലും. മരുന്നിന് കാശ് തികയാറില്ല. ഓപ്പറേഷന് മാർഗ്ഗവുമില്ല. മറ്റു വീടുകളിൽ പണിയെടുക്കുന്ന അമ്മക്ക് നിത്യ വൃത്തിക്ക് കഷ്ടി തേടുവാനേ കഴിഞ്ഞുള്ളു.

'ആ കുട്ടി ഒന്ന് ഓടിച്ചാടി കളിച്ചീട്ടില്ല്യാ...' ഒരു വെല്യമ്മ പറയുന്നു. 'അതിന് അവന് ആരോഗ്യം ഇല്ലാർന്നു.'

അരുൺ പതുക്കെ പുറകോട്ടു മാറി. ഇന്നലെ ക്ലാസ്സിൽ എല്ലാവരും കൂടി മിണ്ടാപ്രാണിയെന്ന് അലറി കൂവിയത് അവിന്റെ ചെവികളിൽ മുഴങ്ങി. നാലുപാടു നിന്ന് ആരൊക്കെയോ മീണ്ടാപ്രാണീ... മിണ്ടാപ്രാണീ... ഉച്ചത്തിൽ വിളിക്കുന്നതായി അവനു തോന്നി.

തികട്ടി വന്ന തേങ്ങൽ തൊണ്ടയിൽ കുരുങ്ങി. കൂട്ടുകാർ കാണാതെ കണ്ണു തുടച്ചു. കളിയാക്കലുകൾക്കിടയിൽ ഷിജുവിന്റെ രോഗമന്വേഷിക്കുവാൻ കഴിഞ്ഞില്ല. അവൻ ആരോടും ഒന്നും പറഞ്ഞുമില്ലല്ലോ. ഒരു പരാതിയുമില്ലാതെ ഇത്ര വേഗം അവന് പോയോ.

മുറ്റത്തേക്കിറങ്ങി ചുറ്റുവട്ടം തിരയുമ്പോൾ പെട്ടിവാങ്ങിക്കുവാൻ കാശിന് പിരിവെടുക്കുന്നത് അവൻ കണ്ടു.

**റ്റീയെയീ**

മാക്കിയപ്പോൾ നാഥാൻ പ്രവാചകനെ മുഖാന്തിരം ദൈവം ... അറിയിച്ചു. തുടർന്ന് ദാവീദ് അനുതാപത്തോടെ എഴുതുന്നതാണ് 51-ാം സങ്കീർത്തനം. ദാവീദിന്റെ സങ്കീർത്തനങ്ങൾ പ്രസിദ്ധങ്ങളാണ്. ദാവീദിനുശേഷം മകനായ ശലോമോൻ രാജാവായി. നാല്പതു സംവത്സരം ദാവീദ് യിസ്രായേലിൽ വാണു. ഏഴു സംവത്സരം ഹെബ്രോനും മുപ്പത്തിമൂന്നു സംവത്സരം യെരുശലേമും ആയിരുന്നു ദാവീദിന്റെ ആസ്ഥാനം.

**ഗുണപാഠം**

അപ്പന്റെ ആടുകളെ മേയ്ക്കുന്നതിൽ നിന്ന് യിസ്രായേലിന്റെ രാജപദവിയിൽ എത്തിയ വ്യക്തിയാണ് ദാവീദ്. ജീവിതത്തിലെ നിർണ്ണായക നിമിഷങ്ങളിൽ ദൈവഹിതത്തിന് വിധേയപ്പെടുവാൻ ദാവീദ് രാജാവിന് കഴിഞ്ഞു. കൂട്ടുകാരുടെ കഴിവുകളെ ദൈവഹിതത്തിന് വിധേയപ്പെടുത്തിയാൽ ദൈവം കൈപിടിച്ചുയർത്തും.

സ്നേഹപൂർവ്വം

**തരകനച്ചൻ, തേവലക്കര.**

## വചനപാത...

ഇതാ, സഹോദരന്മാർ ഒത്തൊരുമിച്ചു വസിക്കുന്നത് എത്ര ശുഭവും എത്ര മനോഹരവുമാകുന്നു.

**സങ്കീ. 133:1**

## കൂട്ടുകാരുടെ രചനകൾ







## 1-ാം ചരമ വാർഷികം

26.03.2005



## റവ. ഫാ. ഇ. വി. ജോർജ്ജ്

**ബഥേൽ വില്ല (പുള്ളിപ്പടവിൽ മാലിപ്പുറത്ത്)**

**തിരുവല്ല**

*ആചാര്യേശാ മശിഹാകുദാ ശകളർപ്പിച്ചോരിയാ-*
*ചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം*

*- സന്തപ്ത കുടുംബാംഗങ്ങൾ*

## 1-ാം ചരമ വാർഷികം

21.04.2005



## റവ. ഫാ. ജോർജ്ജ് വേങ്ങൽ

**നീരേറ്റു പുറം**

*ആചാര്യേശാ മശിഹാകുദാ ശകളർപ്പിച്ചോരിയാ-*
*ചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം*

*- സന്തപ്ത കുടുംബാംഗങ്ങൾ*

# ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്‌വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# ബൈബിൾ പദപ്രശ്നം 26



## വലത്തോട്ട്

1. സ്വർണനാവുകാരൻ (5)
5. പത്രോസ് സൗഖ്യമാക്കിയ പക്ഷവാത രോഗി (4)
9. ഒലിവ് മലയ്ക്കരികെയുള്ള യോർദ്ദാന്റെ തീരനഗരം (3)
10. ബാൽ പ്രവാചകരെ കൊന്ന സ്ഥലത്തെ തോട് (3)
11. രൂത്തിന്റെ രണ്ടാം ഭർത്താവ് (3)
13. ഇത് നിർബന്ധകൂദാശയല്ല (4)
16. ഹാമിന്റെ മകൻ; ജാതികളുടെ പിതാവ് (3)
17. പൗലോസിനു മുന്നറിയിപ്പു നൽകിയ പ്രവാചകൻ (4)
21. അഹരോന്റെ മകൻ (5)
22. നിനവേ ദൗത്യം തള്ളിയവൻ (2)
23. ജ്ഞാനികളിൽ ജ്ഞാനി (4)
26. മിദ്യാനിലെ പുരോഹിതൻ (2)
28. സഹദേന്മാരിൽ മുമ്പൻ (5)
29. സ്വർഗാരോഹണ പെരുന്നാൾ (3)
30. രണ്ടാം പൊതു സുന്നഹദോസ് (9)

## താഴോട്ട്

1. ശൗലിന്റെ മകൻ (5)
2. ശുദ്ധീകരിക്കപ്പെട്ട 50-ാം സംവൽസരം (3)
3. സുന്ത്രോണീസോയുടെ അർത്ഥം (6)
4. ഇമ്മാനുവേലിനെ ആര് പ്രസവിക്കും എന്നായിരുന്നു പ്രവചനം? (3)
5. സമൂഹ പ്രാർത്ഥന സ്വീകൃതമാകാൻ അവർക്കിടയിൽ എന്തുണ്ടായിരിക്കണം (4)
6. 'ഒരേ സമയം' 300 പേരെ കുന്തത്താൽ കൊന്നവൻ (4)
7. 'ഇടിമക്കൾ' എന്ന് അർത്ഥം (6)
8. സകുടുംബം മാനസാന്തരപ്പെട്ട പള്ളി പ്രമാണി (4)
10. പെട്ടകം കൊണ്ടുവരുമ്പോൾ കാള വിരണ്ട സ്ഥലം (ദിന.) (5)
12. കിഴക്ക് ദൈവം നിർമിച്ച തോട്ടം (3)
13. ജാതികളുടെ അപ്പോസ്തോലൻ (3)
14. യഹോവയെ ഏറ്റവും മുറുകെ പിടിച്ച രാജാവ് (5)
15. ദാവീദ് സേനയിലെ 30 പേർക്ക് അധിപതി (4)
17. അപ്പന്റെ ദാസി; മകനും മോഹിച്ചു (4)
18. ശ്രീമാൻ (5)
19. ചൂടുള്ള ഉറവ കണ്ടവൻ (2)
20. യെശയ്യാവിന്റെ പിതാവ് (3)
24. തിമോഥെയോസിന്റെ വല്യമ്മ (3)
25. സഭയിലെ വിമതരുടെ ചാവേർ സേന (2)
27. അബീമേലെക് രാജാവിന്റെ സേനാപതി (3)

## പദപ്രശ്നം - 24 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. റീഷ സാറ കുര്യാക്കോസ്, ന്യൂഡെൽഹി
2. ഗ്രേസമ്മ ജേക്കബ്, മെഴുവേലി, പത്തനംതിട്ട
3. അക്കമ്മ കോര, തൃക്കോതമംഗലം, കോട്ടയം

4. ലിസി വർഗീസ്, തിരുവല്ല; 5. ലിസി പ്രസാദ് മൊഹാലി, ചണ്ഡിഗഢ്; 6. ലൗലി കോശി ഊന്നുകൽ, പത്തനംതിട്ട; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. കുഞ്ഞുമോൾ ജോർജ്, കാർത്തികപ്പള്ളി; 9. റൂബൻ മറിയം മത്തായി മണ്ണുത്തി വെറ്ററിനറി കോളേജ്, തൃശൂർ; 10. നിഷ മറിയം ജോസ്, അമ്പിപ്പോയ്ക, കുണ്ടറ; 11. ജിഷ വർഗീസ്, വെൺപാല, തിരുവല്ല; 12. കെ. കെ. എബ്രഹാം, നെടുങ്ങാടപ്പള്ളി, കോട്ടയം; 13. അന്നമ്മ ജോർജ്, കാർത്തികപ്പള്ളി; 14. റിന്റു മറിയം റജി, ചുങ്കത്തറ, മലപ്പുറം; 15. മറിയാമ്മ വർഗീസ്, ആനിക്കാട്, മല്ലപ്പള്ളി; 16. പൊന്നമ്മ ജോർജ്, പറന്തൽ, അടൂർ; 17. പി.എൻ. ജോൺ, പുനലൂർ, പത്തനാപുരം; 18. നിഖിൽ ജി. ജോൺ, മുടിയൂർക്കോണം, പന്തളം; 19. ഏലിയാമ്മ തോമസ്, നിരണം; 20. ഏലിയാമ്മ ജോൺ, നവിമുംബയ്; 21. ആനി ജേക്കബ്, സയൺ മുംബയ്; 22. സുനിത വർഗീസ്, കള്ളിക്കാട്, പാലക്കാട്-6; 23. ലീല മാത്യു, ഹൈദരാബാദ്-29; 24. തങ്കമ്മ ചാക്കോ, രോഹിണി, ന്യൂഡെൽഹി; 25. ഏലിയാമ്മ വർഗീസ്, ജലഹള്ളി, ബാംഗ്ലൂർ; 26. സാറാമ്മ വർഗീസ്, നിരണം; 27. ജോർജി കല്ലിശേരി, ചെങ്ങന്നൂർ; 28. ലിനി ദാനിയേൽ, ചെന്നൈ; 29. ഡെന്നിസ് അലക്സ്, നെടുമാവ്, കോട്ടയം; 30. കുമാരി കെ. ചാക്കോ, ന്യൂഡെൽഹി; 31. മറിയാമ്മ ജോൺ, പങ്ങട, കോട്ടയം; 32. മറിയാമ്മ അലക്സാണ്ടർ, ചന്ദനപ്പള്ളി; 33. മറിയാമ്മ മാത്യു, കല്ലിശേരി; 34. മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ; 35. മറിയാമ്മ വർഗീസ്, ഇടപ്പാവൂർ; 36. മറിയാമ്മ ഫിലിപ്പ്, കുറ്റൂർ, തിരുവല്ല; 37. അന്നമ്മ തോമസ്, നരിയാപുരം; 38. അന്നമ്മ മത്തായി, ആലുവ; 39. അന്നമ്മ ജോസഫ്, നെടുമാവ്, കോട്ടയം; 40. ജോളി ജോസഫ്, ചെല്ലങ്കോട്, വയനാട്; 41. മോളി മാത്യു, നാരങ്ങാനം; 42. എ. കെ. വർഗീസ്, അറുനൂറ്റിമംഗലം; 43. ആലീസ് വർഗീസ്, ചമ്പക്കര, കോട്ടയം; 44. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 45. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 46. തങ്കമ്മ എബ്രഹാം കോടുകുളഞ്ഞി, ചെങ്ങന്നൂർ; 47. ഏലമ്മ എബ്രഹാം കല്ലിശേരി, വടക്ക്; 48. സുസമ്മ രാജൻ, കൊൽക്കത്ത; 49. സൂസമ്മ മൈനാൻ ആറാട്ടുപുഴ, ചെങ്ങന്നൂർ; 50. സാറാമ്മ തമ്പി, കോയമ്പത്തൂർ; 51. എലിസബത്ത് തമ്പി, കൊച്ചി-36; 52. ലീല ചെറിയാൻ ജലഹള്ളി, ബാംഗ്ലൂർ; 53. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 54. മേരിക്കുട്ടി പാപ്പച്ചൻ, ന്യൂഡെൽഹി; 55. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡൂപ്, മുംബയ്; 56. ജെസി തോമസ് പ്രമി, പൂനെ; 57. റെയ്ച്ചൽ അലക്സാണ്ടർ, പൂനെ; 58. എലിസബത്ത് മാത്യു ഭുവനേശ്വർ; 59. ലീലാമ്മ മാമ്മൻ, മാങ്ങാനം, കോട്ടയം; 60. ടി. സി. മത്തച്ചൻ, കുന്നംകുളം; 61. ഓമന ചാക്കോ, നിരണം; 62. രഞ്ജിനി റജി, കല്ലിശേരി; 63. ബീന തോമസ്, പുതുപ്പള്ളി, കോട്ടയം; 64. ഏലിയാമ്മ ജോർജ്, കുറിച്ചി, കോട്ടയം; 65. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 66. വത്സമ്മ ഫിലിപ്പ്, ഭോപാൽ-23; 67. റോസമ്മ തങ്കച്ചൻ, ജയ്പൂർ; 68. ഡെയ്സി മാത്യു, നിരണം, നടുവിൽ; 69. ഷിജി ജെ. ജോർജ്, കുരീപ്പള്ളി, കൊല്ലം; 70. വിനീത, കൊമ്പാറ, കൊച്ചി-14; 71. ബിനി ബോബൻ, കുന്നംകുളം; 72. ഓമന രാജൻ ഹൈദരാബാദ്; 73. ഏലിയാമ്മ ഐസക്, പുത്തൂർ, കൊല്ലം; 74. വി. എ. തോമസ്, കറ്റാനം; 75. ഏലിയാമ്മ ഗീവർ കുന്നംകുളം.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ: റാഹേലമ്മ തോമസ്, തുവയൂർ, കടമ്പനാട്; തങ്കം മാത്യു പട്ടത്താനം, കൊല്ലം; മേഴ്സി രാജു, ചങ്ങനാശേരി).

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഓ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-05-2005

## പദപ്രശ്നം - 24, ശരിയുത്തരം

| 1 മ | 2 ഹേ | ർ | 3 ശാ | ലാ | ൽ | ഹാ | ശ് | 4 ബ | സ് |
|---|---|---|---|---|---|---|---|---|---|
| ൽ | ഗാ | 5 ബെ | മീ | മാ | 6 കി | 7 ഓ | മെ | ർ | 8 ഏ |
| ക്കീ | യി | 9 കൊ | ർ | ണേ | ല്യോ | സ് | 10 ക | ന്ന | ബെ |
| 11 സേ | യീ | ർ | 12 ഓ | നാ | ൻ | 13 കൊ | ർ | ബാ | ൻ |
| 14 ദെ | 15 മേ | 16 ത്രി | യോ | 17 സ് | തോ | ത്രം | മേ | സ് | ഏ |
| ക് | ര | ത്വം | 18 അ | ബീ | ഗ | 19 യി | ൽ | 20 ഗ | ബേ |
| 21 മി | ബ് | ശാം | 22 ഹീ | ബേ | ൽ | സ് | 23 അ | 24 ഏ | ർ |
| 25 ബെ | 26 ബ | 27 പെ | ഥോ | ർ | 28 ആ | ഹാ | ബ് | ഫ | 29 നൂ |
| രീ | ബെ | നി | ഫെ | 30 നി | ക്രോ | ക്ക് | 31 ദോ | ഥാ | ൻ |
| 32 ഹോ | ശ | ന്നാ | ൽ | ബ്ലാ | 33 ഗോ | ശെ | ൻ | ഭേ | ശം |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

# ചന്ദനപ്പള്ളി വലിയ പള്ളി പെരുന്നാൾ മെയ് 7, 8



മലങ്കരയിലെ പുണ്യ തീർത്ഥാടന കേന്ദ്രമായ ചന്ദനപ്പള്ളി വലിയ പള്ളി പെരുന്നാൾ മെയ് 7, 8 തീയതികളിൽ ആഘോഷിക്കുന്നു. വി. ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് കബറിടം സ്ഥിതി ചെയ്യുന്ന ഇവിടെ എത്തുന്ന ഭക്തജനങ്ങൾ വിശുദ്ധന്റെ ആത്മീയ സാന്നിദ്ധ്യം അറിഞ്ഞനുഭവിക്കുന്നു. വിളിച്ചാൽ വിളി കേൾക്കുന്ന പുണ്യവാന്റെ മദ്ധ്യസ്ഥതയിൽ ആശ്വാസം അനുഭവിക്കുന്ന അനേകർ അനുഭവസാക്ഷ്യങ്ങളുമായാണ് ഓരോ പെരുന്നാളിനുമെത്തുന്നത്.

പത്തനംതിട്ട ജില്ലയിൽ പത്തനംതിട്ട–അടൂർ റൂട്ടിൽ 10 കിലോമീറ്റർ യാത്ര ചെയ്താൽ ചന്ദനപ്പള്ളിയിലെത്താം. ചന്ദനപ്പള്ളി ജംഗ്ഷനിൽ നിന്ന് 1 കിലോമീറ്റർ കിഴക്കാണ് വിശുദ്ധ ദേവാലയം സ്ഥിതി ചെയ്യുന്നത്.

***മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് ബന്ധപ്പെടേണ്ടത് :–***

**റവ. ഫാ. വർഗീസ് മാത്യു (വികാരി)**
**സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി**
**ചന്ദനപ്പള്ളി, പത്തനംതിട്ട**
**ഫോൺ:– 0468 – 2251246**

## പെരുന്നാൾ പ്രോഗ്രാം

### 07-05-2005 ശനി

| | |
|---|---|
| 7.00 a.m. : | **വി. മൂന്നിൻമേൽ കുർബ്ബാന** |
| 4.00 p.m. : | പദയാത്രികർക്കു സ്വീകരണം., |
| 6.00 p.m. : | തീർത്ഥാടക സംഗമം |
| 6.30 p.m. : | സന്ധ്യാ നമസ്ക്കാരം |
| 7.30 p.m. : | പ്രസംഗം |
| 8.00 p.m. : | റാസ |
| 11.00 p.m. : | ഗാനമേള |

### 08-05-2005 ഞായർ

| | |
|---|---|
| 6.00 a.m : | ചെമ്പിൽ അരിയിടീൽ കർമ്മം |
| 7.00 a.m. : | **വി. ഒൻപതിന്മേൽ കുർബാന** (പ. കതോലിക്കാബാവായുടെയും അഭി. മെത്രാപ്പോലീത്തന്മാരുടെയും കാർമ്മികത്വത്തിൽ) |
| 10.00 a.m. : | തീർത്ഥാടക സംഗമം (ബഹു. മന്ത്രിമാർ പങ്കെടുക്കുന്നു). |
| 2.30 p.m. : | ചെമ്പെടുപ്പു റാസ |
| 3.00 p.m. : | റാസക്ക് ജംഗ്ഷനിൽ സ്വീകരണം<br>പ്രസംഗം : **അടൂർ പ്രകാശ്** (ഭക്ഷ്യ മന്ത്രി) |
| 4.00 p.m. : | **ചന്ദനപ്പള്ളി ചെമ്പെടുപ്പ്** |
| 6.00 p.m. : | നേർച്ച വിളമ്പ് |
| 8.00 p.m. : | ഗാനമേള |

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. മാത്യു ബേബി**

**ഏപ്രിൽ 17**

**പുതുഞായറാഴ്ചയ്ക്കു ശേഷം**
**രണ്ടാം ഞായർ**
**യോഹ. 21:15-19**

**നീ എന്നെ ഇവരെക്കാൾ അധികമായി സ്നേഹിക്കുന്നുവോ!**

കഴിഞ്ഞ ആഴ്ചയിൽ വായിച്ച വേദഭാഗത്തിന്റെ തുടർച്ചയാണ് ഈ ആഴ്ചയിലെ ചിന്താവിഷയം. തന്നെ മൂന്നു പ്രാവശ്യം തള്ളി പറഞ്ഞ ശീമോനെക്കൊണ്ട് മൂന്നു പ്രാവശ്യം വിശ്വാസം ഏറ്റ് പറയിക്കുന്ന ഭാഗമാണ് വായിക്കുന്നത്. കർത്താവിന്റെ ശിഷ്യന്മാരിൽ പ്രായം കൊണ്ടും കർത്താവിനോടുള്ള സ്നേഹം കൊണ്ടും അഗ്രഗണ്യനായി തീർന്ന ശീമോൻ ഒരു ദുർബല നിമിഷത്തിൽ തന്റെ ഗുരുവിനെ തള്ളി പറയുന്നതിന് ഇടയായി. ഇത് കർത്താവ് നേരത്തെ സൂചിപ്പിച്ചിരിക്കുന്നതുകൊണ്ട് ശീമോനെ അനുതാപത്തിലേക്ക് നയിച്ചു. യൂദായെപ്പോലെ സ്വയം നാശത്തിന് ഇരയായി തീർന്നില്ല. ഈ അനുതാപം മൂലം തന്റെ പഴയ പ്രതാപം വീണ്ടെടുക്കുന്നതിന് ശീമോന് സാധിച്ചു.

മൂന്ന് പ്രാവശ്യം തള്ളിപ്പറയുന്ന ആ ശീമോനെ മൂന്ന് പ്രാവശ്യം വിശ്വാസം ഏറ്റ് പറയിച്ച് പൂർവ്വസ്ഥിതിയിലാക്കുന്നു. കർത്താവിനോടുള്ള സ്നേഹമാണ് പ്രത്യേക ദൗത്യം ഏറ്റെടുക്കുന്നതിന് നമ്മേ പ്രാപ്തനാക്കുന്നത്. ആ സ്നേഹത്തിന്റെ പാരമ്യത്തിലാണ് കർത്താവിന് വേണ്ടി മരിക്കാൻ ശിഷ്യന്മാരെ പ്രാപ്തരാക്കിയത്.

ഇവിടെ ശീമോൻ ഏറ്റെടുക്കുന്ന നിയോഗം വി. സഭയ്ക്കുള്ള നിയോഗമാണ്. കർത്താവിനോടുള്ള സ്നേഹമാണ് അതിന് അടിസ്ഥാനം. പുനരുത്ഥാനത്തിൽ സന്തോഷിക്കുന്ന സഭ ഈ സ്നേഹം പുതുക്കുന്നതിനും പുതിയ ദൗത്യങ്ങൾ ഏറ്റെടുക്കുന്നതിനും സജ്ജമാകണം.

ഉയിർപ്പിന് ശേഷമുള്ള ഞായറാഴ്ചകളിൽ ആ വലിയ സംഭവത്തിന് ശേഷം നടന്ന പല രംഗങ്ങളും നമ്മുടെ മുമ്പാകെ അവതരിപ്പിക്കുന്നത് നാമും ആദിമ സഭ കടന്നുപോയ അനുഭവങ്ങളിലൂടെ കടന്ന് വിശ്വാസത്തിന്റെ സ്വീകരണം പ്രാപിച്ച് പുതിയ പ്രവർത്തന സരണികളിൽ വ്യാപൃതരാകുന്നതിനുവേണ്ടിയാണ്. ഓരോ വർഷവും നടത്തുന്ന അനുഷ്ഠാനങ്ങൾ കർത്താവിനോടുള്ള സ്നേഹവും വിശ്വാസവും വർദ്ധിക്കുന്നതിന് മുഖാന്തരമായി തീരണം.

ശ്ലീഹാ വായനയിൽ (അപ്പോ. 4:8-21) പരിശുദ്ധാത്മാവിൽ ശ്ലീഹന്മാർക്ക് ഉണ്ടാകുന്ന മാറ്റം വ്യക്തമായി അവതരിപ്പിക്കുന്നു. ന്യായാധിപസംഘത്തെ നോക്കി "ദൈവത്തെക്കാൾ അധികമായി നിങ്ങളെ അനുസരിക്കുന്നത് വിഹിതമല്ല എന്ന് പറയുവാൻ തക്ക ധൈര്യം പത്രോസ് നേടുന്നു."

എബ്രായ ലേഖനത്തിൽ (എബ്രായ 3:1-13) "ജീവനുള്ള ദൈവത്തെ ത്യജിച്ചു കളയാതിരിക്കേണ്ടതിന് അവിശ്വാസമുള്ള ദുഷ്ട ഹൃദയം നിങ്ങളിൽ ആർക്കും ഉണ്ടാകാതിരിപ്പാൻ നോക്കുവീൻ എന്ന് ഓർമ്മപ്പെടുത്തുന്നു. ഇവിടെ യേശുവിനെ അപ്പോസ്തോലനും പുരോഹിതനുമായി ചിത്രീകരിച്ചിരിക്കുന്നു. പുതിയ നിയമത്തിൽ ഒരു എഴുത്തുകാരനും യേശുവിനെ പുരോഹിതനായി ചിത്രീകരിച്ചിട്ടില്ല. എബ്രായ ലേഖനത്തിൽ മാത്രം കാണുന്ന ഒരു പ്രത്യേകതയാണ്. ആദ്യ വിശ്വാസം മുറുകെപ്പിടിച്ച് ക്രിസ്തുവിന്റെ വിജയത്തിൽ പങ്കാളികളായിതീരുന്നതിന് നമുക്ക് സാധിക്കണം.

പഴയ നിയമ വായനകളിൽ പുറ. 40:1-16-ൽ അഹരോനു അവന്റെ പുത്രന്മാർക്കും നിത്യ പൗരോഹിത്യം ദാനം ചെയ്ത ഭാഗം വായിക്കുന്നു. ഏശായ 49:13-21-ൽ യഹോവാ തന്റെ ജനത്തെ ആശ്വസിപ്പിക്കുന്നു എന്ന സത്യം വെളിപ്പെടുത്തുന്നു. ഒരു സ്ത്രീ താൻ പ്രസവിച്ച കുഞ്ഞിനെ മറക്കാതിരിക്കുന്നതുപോലെ യഹോവയും തന്റെ ജനത്തെ മറക്കാതെ കരുണ കാണിക്കും എന്ന് അറിയിക്കുന്നു. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവും തന്റെ

**മൂന്ന് പ്രാവശ്യം തള്ളിപ്പറയുന്ന ആ ശീമോനെ മൂന്ന് പ്രാവശ്യം വിശ്വാസം ഏറ്റ് പറയിച്ച് പൂർവ്വസ്ഥിതിയിലാക്കുന്നു. കർത്താവിനോടുള്ള സ്നേഹമാണ് പ്രത്യേക ദൗത്യം ഏറ്റെടുക്കുന്നതിന് നമ്മേ പ്രാപ്തനാക്കുന്നത്. ആ സ്നേഹത്തിന്റെ പാരമ്യത്തിലാണ് കർത്താവിന് വേണ്ടി മരിക്കാൻ ശിഷ്യന്മാരെ പ്രാപ്തരാക്കിയത്.**

വാഗ്ദാനം നിറവേറ്റുന്നതിൽ ഉദാസീനനായിരിക്കുന്നില്ല എന്നുള്ള സത്യം നമ്മെ ധൈര്യപ്പെടുത്തണം. ഇതിനുള്ള മാനദണ്ഡം ക്രിസ്തുവിനോടുള്ള സ്നേഹമാണ്. മറ്റെല്ലാത്തിനെക്കാൾ ഉപരിയായി ക്രിസ്തുവിനെയും അവന്റെ കല്പനകളെയും സ്നേഹിക്കുവാൻ നമുക്ക് സാധിക്കണം. ക്രിസ്തു പത്രോസിനോട് ചോദിച്ച ചോദ്യം നമുക്കും പ്രസക്തമാണ്-"നീ ഇവരെക്കാൾ അധികമായി എന്നെ സ്നേഹിക്കുന്നുവോ?"

**ഏപ്രിൽ 24**

**പുതുഞായറാഴ്ചയ്ക്കു ശേഷം**
**മൂന്നാം ഞായർ**
**ലൂക്കോസ് 24:13-35**

**ഞങ്ങളോടുകൂടി പാർക്കുക. നേരം വൈകി അസ്തമിപ്പാറായല്ലോ**

ഉയിർത്തെഴുന്നേറ്റ കർത്താവ് എമ്മാവുസിലേക്ക് പോയ രണ്ട് ശിഷ്യന്മാർക്ക് പ്രത്യക്ഷമായതിന്റെ വിവരമാണ് ഇന്നത്തെ വേദവായന ഭാഗം.



## പരിശുദ്ധ പാമ്പാടി തിരുമേനി (ഓർമ്മ : ഏപ്രിൽ 4, 5)

*മക്കളേ, നിങ്ങൾ പ്രയാസപ്പെടുന്നവരെ സഹായിക്കണമേ. പകവച്ചുകൊണ്ടിരിക്കരുത്. എല്ലാവരെയും സ്നേഹിക്കണം. കേസും വഴക്കും നല്ലതല്ല.*

*കഷ്ടപ്പെടുന്ന പാവങ്ങളെ നമ്മുടെ കഴിവനുസരിച്ച് അന്വേഷിക്കുകയും ശുശ്രൂഷിക്കുകയും വേണം. എനിക്കുള്ളതു ഞാൻ അവർക്കു പങ്കിടുന്നു. അവർ എനിക്കുള്ളവരും ഞാൻ അവർക്കുള്ളവനും ആകുന്നു. സഭാ മാതാവെന്ന ഒരമ്മ പെറ്റ മക്കളല്ലേ നമ്മൾ എല്ലാവരും?*

*വൈദികർ നല്ലവണ്ണം പ്രാർത്ഥിക്കണം. ആളുകളിൽ പ്രാർത്ഥനാശീലം വളർത്തിയെടുക്കണം. ഓരോ വീടും ദൈവത്തിന്റെ ഭവനമാണെന്ന് ഓർത്തു കൊള്ളണം.*

*എല്ലാവരും നല്ല കുഞ്ഞുങ്ങളായി വളരണം. സാത്താൻ നമ്മെ പരീക്ഷിക്കാൻ വരും. നാം അതിൽ അകപ്പെടരുത്. നമുക്കു വളരെ ശത്രുക്കളുണ്ട്. ആരെയും വിശ്വസിക്കുവാൻ പാടില്ലാത്ത കാലമാണിത്. എല്ലായ്പോഴും എല്ലാവരോടും സ്നേഹത്തോടും ഒരേ സ്വഭാവത്തിലും ഇടപെടണം.*

*നിങ്ങൾ അന്യോന്യം നല്ല നടത്തയുള്ളവരും മാതൃകാ ജീവിതമുള്ളവരും, ജീവൻ വയ്ക്കേണ്ടിവന്നാലും കളവു പറയാതെ, സത്യം സംസാരിക്കുന്നവരും ആയിരിക്കണം.*

മുമ്പ് വിവരിച്ച രണ്ട് സംഭവങ്ങളിലെപ്പോലെ ഇവിടെയും കർത്താവ് ശിഷ്യന്മാരുടെ പ്രയാസഘട്ടത്തിൽ അവരോട് ചേർന്നു നടക്കുന്നു. അവരുടെ മനസ്സിലുള്ള വേദനയും സംശയവും മാറ്റുന്നതിന് താൻ മുൻകൈ എടുക്കുന്നു.

ശിഷ്യന്മാരോടൊത്തുള്ള യാത്രയിൽ തന്റെ ജീവിത ദൗത്യം പ്രവാചകന്മാരെയും തിരുവെഴുത്തുകളെയും ആധാരമാക്കി അവർക്ക് തെളിയിച്ചു കൊടുക്കുന്നു. പ്രവാചകന്മാർ മുൻകൂട്ടി പ്രവചിച്ചതാണ് തന്റെ ജീവിതത്തിലൂടെ പൂർത്തിയാക്കിയത്. ക്രിസ്തുവിനോട് ചേർന്നു തിരുവെഴുത്തുകളുടെ അകമ്പടിയോടെ നടത്തപ്പെടുന്ന യാത്ര ഇന്നത്തെ സഭക്കും അത്യാവശ്യമാണ്.

ഈ യാത്രയുടെ അടുത്തഘട്ടമാണ് അപ്പം നുറുക്കൽ. അപ്പം നുറുക്കി അവർക്ക് കൊടുത്തപ്പോൾ അവരുടെ കണ്ണുകൾ തുറന്നു. ദൈവത്തെ കാണുന്നതിൽ തിരിച്ചറിയുന്നതിനുള്ള കഴിവാണ് വി. കുർബ്ബാനാനുഭവത്തിലൂടെ നമുക്ക് ലഭിക്കുന്നത്.

ഈ യാത്രയിൽ തിരുവെഴുത്തുകളും അപ്പം നുറുക്കലും രണ്ട് പ്രധാന ഘടകങ്ങളാണ്. തിരുവെഴുത്തുകൾ ഹൃദയത്തിൽ കത്തികൊണ്ടിരിക്കുന്ന അനുഭവമാണ്. അരുളിചെയ്ത വചനവും അവതരിച്ച വചനവും വി. കുർബ്ബാനയിൽ നാം അനുഭവിക്കുന്നുണ്ട്. ഇത് ശിഷ്യന്മാരെപ്പോലെ ഉൾക്കണ്ണ് തുറക്കുന്നതിന് പര്യാപ്തമായി തീരണം.

ഈ സംഭവത്തിന്റെ മറ്റൊരു പ്രധാന വശം കർത്താവ് അവരെ വിട്ട് മുമ്പോട്ട് പോകുന്ന ഭാവം കാണിച്ചു. എന്നുള്ളതാണ്. കർത്താവ് ഒരിക്കലും നിർബ്ബന്ധപൂർവ്വം ഒന്നും ചെയ്യുന്നില്ല. നമ്മുടെ സ്നേഹപൂർണ്ണമായ ക്ഷണം അവൻ നിരസിക്കുന്നില്ല. അവന് നമ്മുടെ സഹകരണം സന്നദ്ധത അത്യാവശ്യമാണ്. ഞാൻ വാതിക്കൽ നിന്ന് മുട്ടുന്നു ആരെങ്കിലും വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്ന് അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും" വെളി. 3:20.

നമ്മുടെ സന്തോഷ-സന്താപ വേളകളിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം നാം ആഗ്രഹിക്കുന്നുണ്ടോ?

ശ്ലീഹാ വായനകളിൽ 1 യോഹ. 5:13–21, ദൈവ പുത്രനിൽ വിശ്വസിക്കുന്ന നമുക്ക് നിത്യ ജീവന് ഉണ്ട് എന്നും നാം എന്തെങ്കിലും അപേക്ഷിച്ചാൽ അവൻ നമ്മുടെ അപേക്ഷ കേൾക്കും എന്ന് നമ്മേ അറിയിക്കുന്നു. എബ്രായ 11:3–6–ൽ വിശ്വാസത്തെപ്പറ്റി കൂടുതൽ വിവരങ്ങൾ നമുക്ക് നൽകുന്നു. ദൈവത്തിന്റെ അടുക്കൽ വരുന്നവർ ദൈവം ഉണ്ട് എന്ന് തന്നെ അന്വേഷിക്കുന്നവർക്ക് പ്രതിഫലം കൊടുക്കുന്നു എന്ന് വിശ്വസിക്കണം.

പഴയനിയമ വായനകളിൽ യഹോവാ തന്റെ ജനത്തോട് ചെയ്ത പ്രത്യേക ഉടമ്പടിയെപ്പറ്റിയും അത് നിവർത്തിക്കുന്നതിന് അവനുള്ള തീഷ്ണതയെപ്പറ്റിയും വിവരിക്കുന്നു. പുറ. 34:4–12–ൽ "ഞാൻ ഒരു നിയമം ഉണ്ടാക്കുന്നു ഭൂമിയിലെ ഒരു ജാതിയിലും സംഭവിച്ചിട്ടില്ലാത്ത അത്ഭുതങ്ങൾ നിന്റെ സർവ്വ ജനത്തിനും മുമ്പാകെ ഞാൻ ചെയ്യും" എന്ന് യഹോവാ വാഗ്ദാനം ചെയ്യുന്നു. അന്ത്യകാലത്ത് യഹോവയുടെ ആലയം സ്ഥിതി ചെയ്യുന്ന പട്ടണത്തിന്റെ സുസ്ഥിതിയെപ്പറ്റി പ്രവാചകന്മാരായ മീഖായും സഖറിയാവും പ്രവചിക്കുന്നു. (മീഖാ. 4:1–7, സഖറിയ 8:4–9) വാഗ്ദാനങ്ങൾ പാലിക്കുന്നതിൽ ഞാൻ വിശ്വസ്തനാണ് എന്ന് തെളിയിക്കുന്നു.

ഉയിർപ്പ് പെരുന്നാൾ ആഘോഷിക്കുന്ന സഭയും തിരുവെഴുത്തിലും അപ്പം നുറുക്കലിലും പങ്കാളികളായി തീർന്നു ക്രിസ്തുവിന്റെ മുഖ ദർശനത്താൽ ധൈര്യം സംഭരിച്ച് അവനോട് ചേർന്നു നടക്കുന്നതിന് പ്രതിജ്ഞ എടുക്കാം.

❖



# 101–ാം പിറന്നാൾ ആചരിക്കുന്ന കരിങ്ങണാമറ്റം കെ. സി. ജേക്കബ് കത്തനാർ

മലങ്കര ഓർത്തഡോക്സ് സഭയിലെ ഇന്നു ജീവിച്ചിരിക്കുന്ന ഏറ്റവും പ്രായം കൂടിയ യാക്കോബ് കത്തനാർ പാമ്പാടി കരിങ്ങനാമറ്റത്തിൽ ചാക്കോ ചാക്കോയുടെയും ചേർക്കോട്ട് അന്നമ്മയുടെയും ആദ്യപുത്രനായി 1905 ജനുവരി 30–ന് ജനിച്ചു. പാമ്പാടി, കറുകച്ചാൽ എന്നിവിടങ്ങളിൽ പ്രൈമറി വിദ്യാഭ്യാസവും, കോട്ടയം എം. ഡി. സ്ക്കൂളിൽ ഹൈസ്ക്കൂൾ വിദ്യാഭ്യാസവും നടത്തി. തുടർന്ന് ചങ്ങനാശ്ശേരി എസ്.ബി. കോളജിൽ ഡിഗ്രിക്ക് പഠനം നടത്തി. പാമ്പാടിയിലും പരിസരത്തും ഡിഗ്രി സമ്പാദിച്ചവരിൽ ആദ്യത്തെ ഒരാളായിരുന്നു ഇദ്ദേഹം.

മാതാപിതാക്കളുടെയും വൈദികരുടെയും പ്രേരണയിൽ വാകത്താനം വള്ളിക്കാട് ദയറായിൽ താമസിച്ച് വൈദിക പരിശീലനം നേടി. 1928 ഫെബ്രുവരി 14–ന് വള്ളിക്കാട്ടു ദയറായിൽ വെച്ച് പ. ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവാ അദ്ദേഹത്തിന് ശെമ്മാശുപട്ടം നൽകി. തുടർന്ന് വാകത്താനത്ത് പ. ബാവായുടെ കൂടെ താമസിച്ചു. 1930 സെപ്തംബർ 7–ന് കോട്ടയം പഴയ സെമിനാരിയിൽവച്ച് പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ അദ്ദേഹത്തിന് കശീശ്ശാ പട്ടം നൽകി. തുടർന്ന് ചങ്ങനാശ്ശേരി സെന്റ് തോമസ് ചാപ്പൽ, മുണ്ടക്കയം സെന്റ് തോമസ് പള്ളി എന്നിവിടങ്ങളിൽ "സേവനം" അനുഷ്ഠിച്ചു. പിതാവായ ചാക്കോ ചാക്കോയുടെ കൂടെ പാമ്പാടി സെന്റ് ജോൺസ് ചെറിയ പള്ളി സ്ഥാപിക്കുന്നതിൽ മുഖ്യപങ്കുവഹിച്ചു. 1935 മുതൽ 15 വർഷക്കാലം മുണ്ടക്കയം സെന്റ് തോമസ് പള്ളി വികാരിയായിരുന്നു.

1951–ൽ വടക്കാഞ്ചേരിയിലേക്കു താമസം മാറ്റിയെങ്കിലും 1960 വരെ മാസത്തിൽ രണ്ടു ഞായറാഴ്ച പാമ്പാടി സെന്റ് ജോൺസ് ചെറിയ പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചിരുന്നു. പിന്നീട് 4 വർഷം വട്ടായി സെന്റ് മേരീസ്, 31 വർഷം വടക്കഞ്ചേരി തേനിടുക്ക് സെന്റ് ജോർജ്ജ് എന്നീ പള്ളികളിൽ സേവനം അനുഷ്ഠിച്ചു. കൂടാതെ ചെലക്കര വട്ടോളി സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ്, തൃശൂർ ചെമ്പുക്കാവ്, എന്നീ പള്ളികളിലും അച്ചൻ ശുശ്രൂഷിച്ചു. 1997 മുതൽ പ്രായാധിക്യത്താൽ അച്ചൻ റിട്ടയർ ചെയ്തു വിശ്രമജീവിതം നയിക്കുന്നു.

വേളൂർ പൂവത്തു വീട്ടിൽ ഐപ്പിന്റെ മകൾ അന്നമ്മയായിരുന്നു സഹധർമ്മിണി. 1930 മുതൽ അച്ചന്റെ ജീവിത പങ്കാളിയായിരുന്ന കൊച്ചമ്മ 1990–ൽ നിര്യാതയായി.

അന്നമ്മ (കോട്ടയത്ത് കാവുകാട്ട് ജേക്കബിന്റെ ഭാര്യ, വടക്കഞ്ചേരി), മറിയാമ്മ (കുന്നംകുളം കോലാടിയിൽ സൈമന്റെ ഭാര്യ, കോയമ്പത്തൂർ) ശോശാമ്മ (പള്ളം, പാറെക്കടവിൽ കുറിയാക്കോസ് കത്തനാരുടെ ഭാര്യ), സാറാമ്മ (മൂവാറ്റുപുഴ കുരുവിക്കാട്ട് തോമസിന്റെ ഭാര്യ, ആലത്തൂർ) എന്നിവർ പുത്രിമാരും, ജേക്കബ് പുത്രനും ആണ്. ശ്രീ ജേക്കബിന്റെകൂടെയാണ് അച്ചന്റെ താമസം. ജേക്കബിന്റെ മകനും, പേരക്കുട്ടിയും അടങ്ങുന്ന നാലു തലമുറയിലെ അംഗങ്ങൾ അച്ചന്റെ കൂടെ താമസിക്കുന്നു. നൂറു കഴിഞ്ഞെങ്കിലും വായിക്കുവാൻ കണ്ണടയുടെ ആവശ്യമില്ല. ❖

# പൗലോസ് മാർ ഗ്രിഗോറിയോസ് അവാർഡ് ബാബാ ആംതേയ്ക്ക്




ഡൽഹി:- ഈ വർഷത്തെ പൗലോസ് മാർ ഗ്രിഗോറിയോസ് അവാർഡ് ബാബാ ആംതേയ്ക്ക് ഉപരാഷ്ട്രപതി ഭൈറോൺ സിംഗ് ശെഖാവത് നൽകി.

ബാബാ ആംതേയുടെ സാമൂഹിക പരിഷ്ക്കരണം ലക്ഷ്യമാക്കി നടത്തുന്ന ജീവകാരുണ്യപരമായ പ്രവർത്തനങ്ങളാണ് ഈ അവാർഡ് നേടിക്കൊടുത്തത്.

ഡൽഹി വിജ്ഞാൻ ഭവനിൽ നടന്ന അവാർഡ് ദാന ചടങ്ങിൽ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ഇയ്യോബ് മാർ പീലക്സീനോസ് അദ്ധ്യക്ഷത വഹിച്ചു. ഗീവർഗീസ് മാർ കൂറിലോസ്, ഫാ. ഡോ. കെ. എം. ജോർജ്ജ് , ഫാ. എം. സി. പൗലോസ് തുടങ്ങിയവർ പ്രസംഗിച്ചു.

ഡോ. പി. സി. അലക്സാണ്ടർ മുഖ്യ പ്രഭാഷണം നിർവ്വഹിച്ചു.

കാലം ചെയ്ത പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ പേരിൽ സോഫിയാ സൊസൈറ്റി ഏർപ്പെടുത്തിയതാണ് ഒരു ലക്ഷം രൂപ വിലയുള്ള ഈ അവാർഡ്.

# പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ കാലം ചെയ്തു



കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പാ "പിതാവിന്റെ സന്നിധിയിലേക്കു യാത്രയായി." അതീവ ഗുരുതരമായ രോഗത്തിലായിരുന്നു ഏതാനും നാൾ പാപ്പാ. ഹൃദയാഘാതത്തെ തുടർന്ന് ശരീരാന്തരീക അവയവങ്ങളുടെ പ്രവർത്തനശേഷി നഷ്ടപ്പെടുകയും, അബോധാവസ്ഥയിലേക്കു പോകുകയും ചെയ്തതായി മാധ്യമങ്ങൾ റിപ്പോർട്ടു ചെയ്യുന്നു. ഏപ്രിൽ 2-ാം തീയതി രാത്രി 9.37-ന് (വത്തിക്കാൻ സമയം) ആയിരുന്നു അന്ത്യം.

കാൽ നൂറ്റാണ്ടിലധികമായി സഭയെ നയിക്കുന്ന ജോൺ പോൾ രണ്ടാമൻ മാർപാപ്പാ മനുഷ്യ സ്നേഹത്തിലൂന്നിയ പ്രവർത്തനങ്ങൾക്കാണ് ഊന്നൽ നൽകിയത്. അമേരിക്കയുടെ ഇറാക്ക് അക്രമണത്തിനെതിരെ ശക്തമായ പ്രതിഷേധം അദ്ദേഹം പ്രകടിപ്പിച്ചു. ഇത് ലോക രാഷ്ട്രങ്ങളുടെ പ്രത്യേകിച്ച് മൂന്നാം ലോക രാഷ്ട്രങ്ങളുടെ ആദരവ് അദ്ദേഹത്തിന് നേടിക്കൊടുത്തു.

ഇദ്ദേഹം പോളണ്ട് വംശജനായിരുന്നു. കരോൾ വോയ്റ്റീവ എന്നായിരുന്നു പേര്. ഒമ്പതാം വയസ്സിൽ അമ്മ മരിച്ചു. 12-ാം വയസ്സിൽ ഏക സഹോദരനും മരിച്ചു. 21-ാം വയസ്സിൽ പിതാവും മരിച്ചു. ജീവിക്കാൻ വേണ്ടി പാറമടയിൽ തൊഴിലാളിയായി, പിന്നീട് കായികതാരവും, നടനും, നാടകകൃത്തും, കവിയുമായി.

1958-ൽ ക്രാക്കോവിലെ സഹായ മെത്രാൻ ആയി. 1964-ൽ മെത്രാപ്പോലീത്തായായി. 1967-ൽ കർദ്ദിനാളും 1978-ൽ പാപ്പായുമായി.

ഭാരതത്തിൽ രണ്ടു വട്ടം പാപ്പാ വന്നു. 1986-ൽ കോട്ടയം സന്ദർശന വേളയിൽ കോട്ടയം ഏലിയാ കത്തീഡ്രലിൽ വച്ച് പൗരസ്ത്യ കാതോലിക്കാ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായെ സന്ദർശിച്ചു. കാതോലിക്കാ ബാവാ, സഭയുടെ ഉപഹാരം അന്ന് നൽകുകയുണ്ടായി.

ചരിത്ര വഴികളിൽ സഭയ്ക്കുണ്ടായ തെറ്റുകൾക്ക് മാപ്പു പറയുവാനും, യഹൂദരെ നാസികൾ നിഷ്ഠൂരമായി കൊലപ്പെടുത്തിയപ്പോൾ സഭ നിശബ്ദമായിരുന്നതിനും മാപ്പു ചോദിക്കുവാനുള്ള ആർജ്ജവം ജോൺ പോൾ രണ്ടാമൻ മാർപാപ്പാ കാണിച്ചു.

## പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചനം അറിയിച്ചു

അതിരില്ലാത്ത ക്രൈസ്തവ സ്നേഹത്തിന്റെ പരിവാഹകനും എക്യുമെനിസത്തിന്റെ മൂന്നാം സഹസ്രാബ്ദത്തിലെ ശക്തനായ വക്താവും ജീവിത വിശുദ്ധിയുടെ സൂര്യതേജസ്സുമായിരുന്നു മാർപ്പാപ്പാ എന്ന് പ. കാതോലിക്കാ ബാവാ തന്റെ അനുശോചന സന്ദേശത്തിൽ അറിയിച്ചു. ആഗോള ക്രൈസ്തവ സഭയ്ക്ക് വലിയൊരു നഷ്ടമാണ് മാർപാപ്പായുടെ വിയോഗം മൂലം ഉണ്ടായിരിക്കുന്നത് എന്ന് അദ്ദേഹം പറഞ്ഞു.

## സ്നേഹാശ്ലേഷത്തിന്റെ ഓർമ്മയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ

"എന്റെ ആദ്യ സന്ദർശന വേളയിൽത്തന്നെ എന്നെ കെട്ടിപ്പിടിച്ച് ചുംബിച്ച് സ്വീകരിച്ച ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ സ്നേഹം എനിക്ക് മറക്കാനാവില്ല. പാപ്പായുമായി ഞാൻ മൂന്നു വട്ടം കൂടിക്കാഴ്ച നടത്തിയിട്ടുണ്ട്. ആദ്യവട്ടം കാണുമ്പോൾ ഞാൻ കൊല്ലം ഭദ്രാസന മെത്രാപ്പോലീത്തായായിരുന്നു. രണ്ടാമത്തെ കൂടിക്കാഴ്ചയ്ക്ക് നിലയ്ക്കൽ എക്യുമെനിക്കൽ കമ്മറ്റിയംഗങ്ങളായ ബനഡിക് മാർ ഗ്രിഗോറിയോസ്, അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ, എബ്രഹാം മാർ ക്ലീമീസ് മെത്രാപ്പോലീത്ത, ബിഷപ്പ് എ. എം. ജോൺ എന്നിവരും ഉണ്ടായിരുന്നു. 15 മിനിട്ടാണ് സമയം അനുവദിച്ചിരുന്നതെങ്കിലും സഭകളുടെ ഐക്യത്തെക്കുറിച്ചുള്ള ചർച്ചകൾ നീണ്ടുപോയി. മുക്കാൽ മണിക്കൂർ നീണ്ട സംഭാഷണത്തിൽ എക്യുമെനിക്കൽ പ്രസ്ഥാനത്തിന് അദ്ദേഹം എല്ലാ സഹായവും വാഗ്ദാനം ചെയ്തു. കൂടാതെ ആയിരം ഡോളർ സംഭാവനയും തന്നു. മൂന്നാമത്തെ കൂടിക്കാഴ്ചയും കോട്ടയത്ത് ഏലിയാ കത്തീഡ്രലിലായിരുന്നു. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനായിരുന്നു അന്ന് കാതോലിക്കാബാവ, ഞാൻ നിയുക്ത ബാവായും, എല്ലാ വർഷവും എനിക്ക് പാപ്പായുടെ ക്രിസ്മസ് കാർഡുകൾ ലഭിക്കും. ഞാൻ അങ്ങോട്ടും അയക്കും. ഞാൻ മാർപാപ്പായ്ക്കും അദ്ദേഹത്തിന്റെ അധികാരത്തിലുള്ള സഭയ്ക്കും വേണ്ടി വിശുദ്ധ കുർബ്ബാനയിൽ പ്രാർത്ഥിക്കാറുണ്ട്."

## അമൃതഭാഷണം



### പുത്തൻകാവിൽ ഗീവർഗ്ഗീസ് മാർ പീലക്സീനോസ് (ഓർമ്മ : ഏപ്രിൽ 17)

*"അച്ചടക്കവും ആത്മവിശുദ്ധിയും ഉള്ള ഒരു സമൂഹത്തിനു മാത്രമേ പുരോഗതി കൈവരുകയുള്ളൂ. സമൂഹം സംശുദ്ധവും സമ്പന്നവുമാകണമെങ്കിൽ കുട്ടികളിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കണം. അവരുടെ വളർച്ചയുടെ ഓരോ വഴിത്തിരിവും മാർഗ്ഗ നിർദ്ദേശം നൽകുവാൻ മാതാപിതാക്കളും നേതാക്കന്മാരും ശ്രദ്ധിക്കണം. ബാലികാബാലന്മാർ ശ്രേയസ്ക്കരമായ പാതയിലൂടെ നടന്നു നീങ്ങിയാൽ ജീവിത വിജയം സുനിശ്ചിതമാണ്.*

*എല്ലാവരും ദിനംപ്രതി പതിനഞ്ചു മിനിറ്റിൽ കുറയാതെ ധ്യാനിക്കണം. പ്രഭാതം, മദ്ധ്യാഹ്നം, സന്ധ്യ, സൂത്താറ എന്നീ യാമങ്ങളിലെ പ്രാർത്ഥനകൾ മുടക്കരുത്. എല്ലാ ഞായറാഴ്ചകളിലും മാറാനായ പെരുന്നാളുകളിലും വി. കുർബ്ബാനയിൽ ഭക്തിയോടെ സംബന്ധിക്കണം. ബുധൻ, വെള്ളി ദിനങ്ങൾ ഉൾപ്പെടെയുള്ള എല്ലാ നോമ്പുകളും ശരിയായി ആചരിക്കണം. നിത്യവും സൂത്താറാ പ്രാർത്ഥന കഴിഞ്ഞു അല്പ സമയം സ്വയപരിശോധനയുമായി വിനിയോഗിക്കണം. ക്രൈസ്തവ സഭയുടെ പരമലക്ഷ്യം സുവിശേഷ പ്രവർത്തനമാണെന്ന കാര്യം ആരും വിസ്മരിക്കരുത്."*

*"കൊയ്ത്ത് വളരെയുണ്ട്. വേലക്കാരോ ചുരുക്കം... ആകയാൽ കൊയ്ത്തിന്റെ യജമാനനോട് തന്റെ കൊയ്ത്തിന് വേലക്കാരെ അയയ്ക്കേണ്ടതിന് അപേക്ഷിപ്പിൻ."*

*വി. ലൂക്കോസ് 10:2*



*"എന്റെ നാമം നിമിത്തം വീടുകളെയോ, സഹോദരന്മാരെയോ സഹോദരിമാരെയോ അപ്പനെയോ അമ്മയെയോ നിലങ്ങളെയോ വിട്ടുകളഞ്ഞവനു എല്ലാം നൂറു മടങ്ങു ലഭിക്കും. അവൻ നിത്യജീവിനെയും അവകാശമാക്കും."*

*വി. മത്തായി 19:29*

## ദൈവ വിളി............ എനിയ്ക്കോ???.........

## ദൈവവിളി ക്യാംപ് 2005 മെയ് 20 മുതൽ 22 വരെ

പ്രിയപ്പെട്ട സഹോദരിമാരേ, സമർപ്പണത്തിന്റെയും വിശുദ്ധിയുടെയും ത്യാഗോജ്വലമായ സഭാ ജീവിതത്തിന്റെയും പ്രതീകങ്ങളാകുവാൻ ദൈവം നിങ്ങളെ വിളിക്കുന്നു. പ്രാർത്ഥിപ്പാൻ മനസ്സും പ്രവർത്തിപ്പാൻ കരങ്ങളും നൽകിയ യേശുനാഥനെ അനുഗമിപ്പാൻ അവിടുന്ന് ആഹ്വാനം ചെയ്യുന്ന ശ്രേഷ്ഠമായ സന്യാസ ജീവിതത്തിന് സന്തോഷം ആരാധനയിലും ജീവകാരുണ്യപ്രവർത്തനങ്ങളിലും കണ്ടെത്തുന്ന നസറേത്തിലെ സഹോദരിമാരോടൊപ്പം താമസിക്കുവാൻ ഇതാ ഒരു സുവർണ്ണാവസരം!!!

പ്രാർത്ഥിക്കുക.......

സംബന്ധിക്കുക............

അനുഭവിച്ചറിയുക............

- താമസവും ഭക്ഷണവും സൗജന്യം
- മിനിമം വിദ്യാഭ്യാസ യോഗ്യത എസ്.എസ്.എൽ.സി. (പരീക്ഷ എഴുതി ഫലം കാത്തിരിക്കുന്നവർക്കും പങ്കെടുക്കാം).

*വിശദവിവരങ്ങൾക്ക് ബന്ധപ്പെടുക...*

**Sister Superior**
**Nazareth Convent**
**Kadampanad South P.O.**
**Adoor (Via)**
**Pathanamthitta Dist-691553**
**Telephone: 04734-282146**

# The Lord's Prayer

**V. O. Mathew Panackamattom**

I have heard and read various interpretations of the Lord's prayer not differing vastly one another; but there are differences in the indepth meaning which I feel, has not been explored by many.

I have summarised the following points which I think can be the right perspective of the Lord's prayer. I am doing this, keeping in mind our younger generation for their clear understanding and thus leading a prayerful and meaningful life.

Jesus has taught His disciples, as mentioned in St. Mathew, Chapt. 6, how to pray. He gave advice that one should not be like false devotees, praying loudly in churches and street corners. Even if one says silent prayers in his mind while at his work or journey or walking or whatever one does, God is capable of listening to his prayers.

The short prayer Jesus taught His disciples, and through them all of us, and the people all over the world, is the mother of all prayers full of powerful grace. This prayer, when split into phrases, and understood the meaning of each phrase in its full depth; and while saying it, it becomes bolder, our faith becomes stronger and thus we enjoy a deeper fellowship with God.

**Our Father which Art in Heaven**

How God who is in heaven has become our Father? When Jesus taught the disciples, He referred to God as 'Father'. In the sermon on the Mount alone, Jesus called God 'Father' Seventeen times.

In the beginning, God made Adam and Eve in His own image and He called them his children. Prior to this, He had made the universe including the earth and the oceans, plants and animals, big and small on land and sea. But there was a difference in creation between the man and the rest. The universe and all those in it were created only by his commandment. But the man was created by His own hand and breath, in His own image, and put him in charge of the entire universe. We believe that we are the sons and daughters of Adam and Eve, and so naturally, God has become our Father too. Father is the one who loves, Jesus is the one who is loved and the Holy Spirit is the one who conveys the love. Thus God makes the complete Trinity in love and He always wants to give His overflowing love to as many children as possible. Jesus expressed this when said "O Jerusalem, Jerusalem, thou art killest the prophets and stonest them which are sent unto thee, how often would I have gathered thy children together, even as a hen gathered her chickens under her wings, and you would not! (Match, 23:37).

Since the fall of Adam, no human being could appear before the righteous God and we lost our right to call God-Father. But throughout the 4000 years till the coming of Jesus, God promised and confirmed again and again that He would send Christ. Because of his overflowing and everlasting love, God made us his children and paid the price for it. We had not been able to call God "our Father" until Jesus gave us the privilege.

With great eloquence, the apostle Paul wrote about the will of God to make us his children. "Blessed be the God and Father of our Lord Jesus Christ, who hath blessed us with all spiritual blessings in heavenly places in Christ..... Having predestined us unto the adoption of children by Jesus Christ himself, according to the good pleasure of His will, to the praise of the glory of His Grace. wherein He hath made us accepted in the beloved" (Eph. 1:3,5,6). All we have to do is to believe unconditionally, to confess with our mouth that Jesus is the son of God and that our sins are forgiven by his crucifixion.

God had a great plan to make us his children for the second time. The first time we became his children by creation and the second time we were bought with the price of blood. God's purpose in creation and in redemption was the same. He wants us to praise the grace he has shown us. So long as we praise the grace and glory of God and believe in Him completely, nothing can sever us from the love of Christ. Our relationship to God as his children by virture of the blood of Jesus is a spiritual blood tie. There is no one who can snap that tie-neither in this world nor in the world to come.

Another incident which reconfirms the fact that God is our Father can be seen from John 20:17. There should not be any hesitation in saying or praying "Our father which art in heaven....". We must remember that God is the Father of Jesus and at the same time He is our father also. When Jesus first showed his resurrected body to Mary magdalene after he had fulfilled the will of God to make us his children by dying on the cross, he said, "Go to my brethern, and say unto them, I ascend unto my father, and <u>your father</u>: and to my God, and <u>your God</u>. Here Jesus called his disciples 'brother'. Thus his father became their father also. His God became the God of the disciples. Therefore, we can also definitely claim that God is our father also.

As we speak or pray to God, our father, we should have the right

thoughts about where he is. We should remove the notion that he is in a vaguely defined far-off place; and replace that thought with a specific picture of where he dwells in tems of both space and time God wants us to know him in minute details as mentioned in Isaiah 43:10. (not quoted here).

Since the fall or Adam no one has been able to see God, but God has manifested himself in different forms to great figures like Abraham, the father of believers, Moses, the great servant of God who obeyed him and delivered the Israelites from Egypt; King Solomon-to all of them God appeared in the form of wind, fire or light, sound, etc. So where and how can we meet, feel or see God?. The answer is given by John the Baptist- "Behold, the lamb of God which takes away the sin of the world." God (Father) is in Jesus. Jesus told Thomas and Philipose "I am the way, the truth and the life....." (John 14:6-11).

As Jesus said "If a man loves me, he will keep my words, and my father will love him and we will come into him, and make our abode with him (John 14:23). so where is God? God is within us-subject to the above conditions.

The apostles emphasised again and again that God is within us. Paul says "Don't you know that you are the temple of God and the spirit of God lives in you" as expressed in 1 cor. 3:16. Likewise, St. John says "you are of God, little children, and have overcome them because greater is he that is in you, than he that is in the world" (john 4:4).

God is in the midst of our hearts through the holy spirit and since he is in the midst of our hearts, our hearts become the kingdom of God. As Jesus said "the kingdom of God is within you." (Luke 17:21). Therefore, we have the responsibility to keep the kingdom of God: i.e., our hearts pure and clean by having only good thoughts and love for others. Elsewhere in the Bible it certainly says that there is a difinite place called heaven. Otherwise, what does it prove when we read "I go to prepare a place for you, and if I go and prepare a place for you, I will come again, and receive you unto myself; that where I am, there you may be also (John 14:2,3).

The writer of Hebrews says in chapter 12:2 that "..... He is now seated at the right side of God's throne." What is mentioned in this para are the conjuctures one can arrive at about the kingdom of God. it is said that even the greatest scholar today is like a blind man when it come to the knowledge of God or the heavenly kingdom. Nobody can, I believe satisfactorily explain the matter. It is all a matter of belief. However, when we pray aloud saying " Our Father which art in heaven... " lonliness and a sense of being forsaken depart from our hearts and we get some sort of humble boldness and feel good to others.

When God becomes our father our apprehensions leave like the mist that disappears with the morning sunlight. All of us would have felt some fears, some apprehensions and some doubts in our childhood, teens or at any stage in our lives. But when we felt the closeness or comforting words from our wordly fathers we would have feel relived, found peace and tranquility like the sea of Galilee. If it is so, how much more peace and tranquility we can find in the heavenly Father. It is unfathomable.

Cont..... ❖

കവിത

# വൈദ്യന്മാരുടെ വഞ്ചന

ഫാ. പി. പി. ഗീവർഗീസ്, പാമ്പാടി

വൈദ്യന്മാരുടെ വഞ്ചനയെന്നു
പിതാക്കന്മാരുപറഞ്ഞിട്ടില്ലേ?
പരിശുദ്ധന്മാരിവരുടെയടവുകൾ
പരിഹാസത്തോടറുതിവരുത്തും
പരിശോധിക്കുക സംശയമുള്ളോർ
പരിശുദ്ധന്മാരുടെ സെദറായിൽ.
പരിപാവനമാം വൈദ്യം പാരിൽ
പരിഹാസത്തിനു പാത്രമതായി!
വൈദിക വൈദ്യൻ പാപികളായോർ
ക്കേദൻ പറുദീസ്സിനു വഴികാട്ടും.
ഭൗമിക ജീവിതവേദനകൾക്കും
തമസ്സിൽ ദീപം പോലെ ഫലിക്കും.
നല്ലൊരു വൈദ്യൻ വല്ലായ്മകളെ
ഇല്ലാതാക്കും സൽഫലമേകും
എന്നാലും ചില വൈദ്യന്മാരോ
ദീനന്മാരൊടു വഞ്ചന കാട്ടും.
പാപപ്പുണ്ണു പൊറുപ്പിച്ചീടാൻ
കാപട്യത്തിന്നെളുതല്ലോർപ്പിൻ
ധാർമ്മികബലമില്ലാത്തവരെങ്ങനെ
കുറവുള്ളവരിൽ നിറവു വരുത്തും
അൽഭുതസിദ്ധികൾ ഭാവിച്ചീടും
കെൽപ്പില്ലാത്തവരോടിയടുക്കും.
ആത്മീയ നിഷ്ഠകൾ കൂട്ടു പിടിക്കും
പ്രാർത്ഥനയുപവാസങ്ങൾ വിധിക്കും
കാഴ്ചകളും പല നേർച്ചകളും ചില
വേഴ്ചകളും നിർദ്ദേശിതമാകും
അത്ഭുതകരമാം യാന്ത്രിക സൗഖ്യം
വാർത്തകൾ പരസ്യം വഴിയറിയുമ്പോൾ
ജനലക്ഷങ്ങൾ വന്നണയും ഹാ!
കുരുടൻ കാണും, ബധിരൻ കേൾക്കും
കരചരണങ്ങൾക്കുണർവ്വുണ്ടാകും
സംഭവസാക്ഷ്യം വഞ്ചക വൈദ്യം
ശോഭയെഴുന്നോരൽഭുതമാകും
ദുഃഖം ദുരിതം നിറയും ലോകേ
സ്വർഗ്ഗം വാഗ്ദാനം ചെയ്യുമ്പോൾ
സത്യമിതെങ്കിൽ ദൂതന്മാരും
നിത്യത വിട്ടി ഭൂമിയിലെത്തും



### പ്രതിമാസ ചിന്തകൾ

# നിങ്ങൾക്കൊരു എ.എസ്.കെ. വ്യക്തിയായി മാറാൻ കഴിയുമോ?

**ജോ**ൺ സി. മാക്സ്‌വെൽ എഴുതിയ "ദ സക്സസ്സ് സ്റ്റോറി" (The Sucess story) എന്ന ഗ്രന്ഥത്തിൽ പറയുന്ന ഒരു സംഭവ കഥയാണിന്നത്തെ ചിന്താവിഷയം. വാഷിംഗ്ടൺ ഡി. സി. യിലുള്ള ചരിത്ര പ്രസിദ്ധമായ Smithsonian Institute-ൽ 1961 മെയ് മാസം 25-ൽ അന്നത്തെ അമേരിക്കൻ പ്രസിഡന്റായിരുന്ന ജോൺ എഫ്- കെന്നഡി ചെയ്ത ഒരു പ്രസംഗത്തിന്റെ വീഡിയോ ക്ലിപ്പിംഗ് ഉണ്ട്. അമേരിക്ക അന്നേ വരെ ചിന്തിക്കാതിരുന്ന അവിശ്വസനീയമായ ഒരു ദൗത്യം ഏറ്റെടുക്കാൻ ശാസ്ത്രജ്ഞന്മാരോട് ആഹ്വാനം ചെയ്യുന്നതാണീ പ്രസംഗത്തിന്റെ പ്രമേയം. "ഈ നൂറ്റാണ്ട് അവസാനിക്കുന്നതിന് മുൻപ് ഒരു മനുഷ്യനെ ചന്ദ്രനിൽ എത്തിക്കുകയും സുരക്ഷിതമായി തിരിച്ചു കൊണ്ടുവരാൻ സാധിക്കും എന്ന ലക്ഷ്യം സാക്ഷാത്കരിക്കാൻ മഹത്തായ ഈ രാഷ്ട്രത്തിനു കഴിയും എന്നാണ് എന്റെ വിശ്വാസം" അദ്ദേഹം പറഞ്ഞു. ഇന്ന് മനുഷ്യനെ ചന്ദ്രനിലേക്കോ മറ്റു ഗ്രഹങ്ങളിലോ എത്തിക്കുക എന്നത് അത്ര വലിയ കാര്യമല്ല. പക്ഷേ 1961-ൽ അതൊരു അവിശ്വസനിയമായ ദൗത്യമായിരുന്നു. 1950 കളിലും 1960 കളിലും ശൂന്യാകാശ ഗവേഷണ രംഗത്ത് റഷ്യ അമേരിക്കയെക്കാൾ വലിയ മുന്നേറ്റം നടത്തിയിരുന്നു. ഏതാണ്ട് 10 വർഷം മുൻപ് തന്നെ ആദ്യത്തെ അവരുടെ ഉപഗ്രഹമായ 'സ്പുട്നിക്ക്' നെ ബഹിരാകാശത്തിലെത്തിച്ച് അവർ ശക്തി തെളിയിച്ചിരുന്നു. 1959-ൽ തന്നെ സ്പുട്നിക്ക് II ഉപഗ്രഹത്തിൽ 'Laika' എന്ന പട്ടിക്കുട്ടിയെ ഭൂമിയുടെ ഗുരുത്വാകർഷണ ശക്തിയെ അതിജീവിച്ച് ബഹിരാകാശത്തിലെത്തിച്ച് റഷ്യ അവരുടെ പ്രാഗത്ഭ്യം ഒന്നുകൂടി തെളിയിച്ചു. ബഹിരാകാശത്തിലേക്ക് ആദ്യത്തെ മനുഷ്യനെ അയക്കുന്നതിലും അമേരിക്കക്കാർക്ക് ഒരു വലിയ വെല്ലുവിളിയായി. ഇത്തരം ഒരു നിസ്സഹായവസ്ഥയിലാണ് കഴിഞ്ഞ നൂറ്റാണ്ട് അവസാനിക്കുന്നതിനു മുൻപു തന്നെ മനുഷ്യനെ ശൂന്യാകാശത്തിലേക്ക് അയച്ച് സുരക്ഷിതമായി കൊണ്ടുവരണമെന്ന് കെന്നടി അമേരിക്കൻ കോൺഗ്രസിന്റെ മുൻപാകെ പ്രസ്താവിച്ചത്.

❖

സ്വപ്നങ്ങൾ സർഗ്ഗാത്മ ഭാവങ്ങളെ സൃഷ്ടിക്കുന്നു. അവ ജീവിത രീതിയെ മാറ്റി മറിക്കുന്നു. ഫിലോസഫർ-സൈക്കോളജിസ്റ്റ് വില്ല്യം ജേംസ് പറയുന്നു. "ഈ തലമുറയിലെ ഏറ്റവും വലിയ കണ്ടുപിടുത്തം മനോഭാവത്തിൽ മാറ്റം വരുത്തിയാൽ ജീവിത ശൈലിയെത്തന്നെ മാറ്റാമെന്നുള്ളതാണ്." വിശുദ്ധ ഗ്രന്ഥത്തിലുട നീളം നാം കാണുന്നത് മനോഭാവങ്ങൾ മാറ്റാനുള്ള ആഹ്വാനമാണ്.

❖

കെന്നഡിയുടെ പ്രസംഗം കേട്ടവർ പലരും നെറ്റി ചുളിച്ചു നാസ്സായിലെ ശാസ്ത്രജ്ഞന്മാർ പോലും ഈ കാര്യത്തിൽ സംശയം പ്രകടിപ്പിച്ചു. അതിനാവശ്യമായ ടെക്നോളജി അമേരിക്കക്കാർക്ക് ഇല്ലായിരുന്നു എന്നതായിരുന്നു കാരണം. പക്ഷേ ഇതൊന്നും കെന്നഡിയുടെ സ്വപ്നത്തെ തളർത്തിയില്ല. മാത്രമല്ല തന്റെ ലക്ഷ്യം നേടുന്നതിൽ അദ്ദേഹം ഒരു സമയ പരിധിയും നിശ്ചയിച്ചു. പത്തു വർഷത്തിനുള്ളിൽ, അഥവാ കഴിഞ്ഞ നൂറ്റാണ്ടിന്റെ അവസാനത്തിനുള്ളിൽ തന്നെ. കെന്നഡിയുടെ പ്രഖ്യാപനം നാസ്സായിലെ ശാസ്ത്രജ്ഞന്മാരുടെ മനോഭാവത്തെ മാറ്റി മറിച്ചുവെന്നതാണ് സത്യം. ഫലമെന്തായിരുന്നു? 1969, ജൂലൈ മാസം 16-ന് രണ്ടു ബഹിരാകാശയാത്രികരെ വഹിച്ചുകൊണ്ട് അപ്പോളോ-II, ഭൂമിയിൽ നിന്ന് 25 ലക്ഷം കി. മീറ്റർ ദൂരമുള്ള ചന്ദ്രനിലേക്ക് യാത്രതിരിച്ചു. നാല് ദിവസത്തിനു ശേഷം നീൽ

ആംമ്സ്ട്രോങും, ബ്വഡ് ആൾഡ്രിനും ചന്ദ്രന്റെ ഉപരിതലത്തിൽ കാല് കുത്തി. ടെലിവിഷനിൽ ഈ സംഭവം കണ്ടുകൊണ്ടി രുന്ന 5 കോടിയിൽ പരം ജനങ്ങളോട് ആംമ്സ്ട്രോങ് പറഞ്ഞു. "ഒരു ചെറിയ കാൽവെയ്പ്, പക്ഷേ മനുഷ്യരാശിയെ സംബ ന്ധിച്ചിടത്തോളം ഒരു വലിയ കുതിച്ചു ചാട്ട"മാണിത്. ടെക്നോ ളജിയുടെ ശക്തി കൊണ്ടു മാത്രമല്ല ഇതു സാധിച്ചത്. ശക്തമായ ഒരു ദർശനത്തിന്റെ അടിസ്ഥാനത്തിനുള്ള മനോഭാവമാറ്റമായി രുന്നു കാരണം. സ്വപ്നങ്ങൾ സർഗ്ഗാത്മ ഭാവങ്ങളെ സൃഷ്ടി ക്കുന്നു. അവ ജീവിത രീതിയെ മാറ്റി മറിക്കുന്നു. ഫിലോസ ഫർ–സൈക്കോളജിസ്റ്റ് വില്ല്യം ജേംസ് പറയുന്നു. "ഈ തലമു റയിലെ ഏറ്റവും വലിയ കണ്ടു പിടുത്തം മനോഭാവത്തിൽ മാറ്റം വരുത്തിയാൽ ജീവിത ശൈലിയെത്തന്നെ മാറ്റാമെന്നുള്ളതാണ്." വിശുദ്ധ ഗ്രന്ഥത്തിലുടനീളം നാം കാണുന്നത് മനോഭാവങ്ങൾ മാറ്റാനുള്ള ആഹ്വാനമാണ്. യേശു പറഞ്ഞു. നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നി ല്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗ രാജ്യത്തിൽ കടക്കയില്ല എന്ന് ഞാൻ നിങ്ങളോടു പറയുന്നു. (വി. മത്തായി 5:20) ആന്തരികമായി ഹൃദയത്തിനു മാറ്റം വരുത്താതെ ബാഹ്യമായി നിയമത്തെ കർശ നമായി അനുസരിക്കുന്ന ശാസ്ത്രിമാരുടെയും പരീശന്മാരുടെയും കപട ഭക്തി നിറഞ്ഞ മനോഭാവത്തിനെതിരെ വിരൽ ചൂണ്ടു കയാണ് യേശു ചെയ്തത്. അവർ പരിശുദ്ധരായി ഭാവിച്ചു, പക്ഷെ ഹൃദയത്തെ ദൈവത്തിൽ നിന്ന് വളരെ അകറ്റി നിറു ത്തി. ദൈവം മനുഷ്യന്റെ മനസ്സിനെയും പ്രവൃത്തിയേയുമാണ് തൂക്കി നോക്കുന്നത്. അതുകൊണ്ടാണ് നിങ്ങളുടെ മനഃശുദ്ധി പരിശുദ്ധന്മാരുടേതിനേക്കാൾ വലുതായെങ്കിൽ മാത്രമെ സ്വർഗ്ഗ രാജ്യത്തിനവകാശികളാവൂ എന്ന് തുറന്നടിച്ചത്. അവർ അധരം കൊണ്ട് ദൈവത്തെ ബഹുമാനിക്കുന്നു. എങ്കിലും അവരുടെ ഹൃദയം ദൈവത്തെ വിട്ടകന്നിരിക്കുന്നു. (മത്താ. 15:8) ജീവിത വിജയത്തിനു നിഷേധാത്മകമായ വീക്ഷണം (Negative attitude) നീക്കിയാൽ മാത്രം പോര ക്രിയാത്മകത (positive attitude) കൊണ്ട് ആ ശൂന്യതയെ ഇല്ലാതാക്കണം. ഇൻഡ്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് പ്ലാനിംഗ് ആൻഡ് മാനേജ്മെന്റ് (11 pm) ലെ മാനേജ്മെന്റ് വിദഗ്ധനായ സുമിത് ചൗധരി ഇതിനെ വിജ യത്തിന്റെ ASK പ്രിൻസിഷൻ എന്നാണ് വിളിച്ചത്. (Attitude-skill-knowledge) പണ്ട് കാലത്ത് അറിവിനായിരുന്നു പ്രാധാ ന്യം. ഇന്ന് അറിവിനെക്കാൾ മുൻഗണന മനോഭാവത്തിനായി രിക്കണമെന്നാണദ്ദേഹത്തിന്റെ അഭിപ്രായം. ലോകത്തിന്റെ എല്ലാ അറിവും നിങ്ങളിലുണ്ടാവാം. മനോഭാവം മോശമായാൽ പിന്നെന്തു ഗുണം. നിങ്ങൾ ഒരു ASK വ്യക്തിയാണോ എന്ന തിനെ ആശ്രയിച്ചിരിക്കുന്നു നിങ്ങളുടെ ജീവിതവിജയം.

–ഗുരുജി ❖

കവിത

# പ്രാർത്ഥനാഗീതം

**രാജു പാമ്പാടി**

ഒഴുകുന്ന പുഴയുടെ പാട്ടുകൾ കേൾക്കുക
വഴിയും കൃപകൾക്കു കാതോർത്തു നിൽക്കുക,

കടലിന്റെയാരവസ്തോത്രം ശ്രവിക്കുക,
തിരയുടെയാന്ദോളനസ്തുതി കേൾക്കുക,

മലകൾ വണങ്ങുന്ന കാഴ്ചകൾ കാണുക
മാമരം കൂപ്പും കരങ്ങളെ കാണുക

പൂവിന്റെ വന്ദനസ്മേരം കണ്ടീടുക
വർണസുഗന്ധമാരാധന കാണുക

മഴയുടെ പ്രാർത്ഥനാമന്ത്രമോർത്തീടുക
കാറ്റിൻ പ്രദക്ഷിണഗാനങ്ങൾ കേൾക്കുക

നറുനിലാവത്തു മാലാഖമാർ മൊഴിയുന്ന
വചനശുശ്രൂഷയ്ക്കു കാത്തു നിന്നീടുക,

പുലരികൾ തോറും മുഴങ്ങും ദേവാലയ
മണിനിനാദം കേട്ടു ധ്യാനിച്ചു നിൽക്കുക,

ചിറകടിച്ചീടും പൂമ്പാറ്റയും കിളികളും
മിഴികൾ ചിമ്മീടുന്ന മാനും മയൂരവും

കൈവണങ്ങീടും പ്രപഞ്ചസ്രഷ്ടാവിനെ
കണ്ടു നമിച്ചിടാൻ കൺകൾ തുറക്കുക

മുട്ടുകുത്തീടുക ദൈവസന്നിധിയിൽ
മുത്തമിട്ടീടുക തൃപ്പാദപീഠത്തിൽ

അക്ഷയാനുഗ്രഹക്കലവറ തുറക്കുവാൻ
പ്രാർത്ഥനാമന്ത്രങ്ങൾ ഉരുക്കൊഴിച്ചീടുക!

*For Favours Received*



Fenny V. Jose
Thiruvalla











Mrs. A. Mathai, Bhuvaneswar



Mini Reji
Mumbai

# മലങ്കരസഭാ വാർത്തകൾ

## പോസ്റ്റ് എസ്.എസ്.എൽ.സി. ഓറിയന്റേഷൻ ക്യാമ്പ്

പത്താംക്ലാസ്സ് പരീക്ഷ എഴുതി ഉപരി പഠനത്തിനായി കാത്തിരിക്കുന്ന കുട്ടികൾക്കുവേണ്ടി എം.ജി.ഒ.സി.എസ്.എം. സംഘടിപ്പിക്കുന്ന പോസ്റ്റ് എസ്.എസ്.എൽ.സി. ഓറിയന്റേഷൻ ക്യാമ്പ് 2005 ഏപ്രിൽ 24 മുതൽ 30 വരെ കോട്ടയത്ത് മാർ തെയോഫിലോസ് സ്റ്റഡിസെന്ററിൽ നടക്കും.

ഉന്നത വിദ്യാഭ്യാസത്തിന്റെ സാദ്ധ്യതകൾ, പ്രതിഭാ നിർണ്ണയ പരിപാടികൾ, വ്യക്തിത്വ വികസനം, കലാലയ പഠനത്തിന് ആമുഖം, പ്രമുഖ വ്യക്തികളുമായി അഭിമുഖം എന്നിവയൊക്കെ പരിശീലന പദ്ധതിയിലുണ്ട്.

അഭിവന്ദ്യ തിരുമേനിമാരും പ്രശസ്തരായ അദ്ധ്യാപകരും വിദ്യാഭ്യാസ വിദഗ്ധരും നേതൃത്വം നൽകും. പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ജനറൽ സെക്രട്ടറി, സ്റ്റുഡന്റ് സെന്റർ, പി. ബി. 610, കോട്ടയം-686001, ഫോൺ: 0481-2567338 എന്ന വിലാസത്തിൽ ഏപ്രിൽ 20-നു മുമ്പ് പേരുകൾ റജിസ്റ്റർ ചെയ്യണം.

## OVBS (OKR) - SONGS

OVBS (Outside Kerala Region) invites new songs for OVBS programme 2005-06. Songs in Hindi, English, Malayalam or any other regional languages will be accepted. Songs recorded in audio cassette may be sent along with the lyrics to the following address to reach before May 31.

Dr. Ipe varghese
Secretary, OVBS (OKR)
C/O St. George Orthodox Cathedral
Jaffer Nagar, Katol Road P.O.,
Nagpur-440 013

## അപേക്ഷ ക്ഷണിക്കുന്നു

**മുളന്തുരുത്തി:-** തലക്കോട് സെന്റ് മേരീസ് ബോയ്സ ഹോമിൽ സൗജന്യമായി താമസിച്ച് പഠിക്കുന്നതിന് നിർദ്ധനരും നിരാലംബരുമായ 5 നും 12 നും ഇടയിൽ പ്രായമുള്ള ആൺകുട്ടികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. കുടുംബത്തിന്റെ വാർഷിക വരുമാനം 11,000/- രൂപയിൽ കവിയരുത്. നിർദ്ദിഷ്ട അപേക്ഷാ ഫോറത്തിന് ബോയ്സ് ഹോം ഓഫീസുമായി ബന്ധപ്പെടുക. (ഫോൺ: 0484-2711290, 0484-2713209) പൂരിപ്പിച്ച അപേക്ഷാ ഫോറങ്ങൾ ഏപ്രിൽ 15-നു മുമ്പായി ഓഫീസിൽ നൽകേണ്ടതാണ്.

ഡയറക്ടർ & കറസ്പോണ്ടന്റ്

## ഡോക്ടറേറ്റു കരസ്ഥമാക്കി



മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റിയിൽ നിന്നും ഫിസിക്സിൽ ഡോക്ടറേറ്റു നേടിയ പ്രൊഫ. ജോർജ്ജ് വറുഗീസ് കൊപ്പാറ. അൾട്രാ സൗണ്ട് ഉപയോഗിച്ച് സിംഗിൾ ക്രിസ്റ്റലുകളുടെ ഇലാസ്തികതയേയും, അവസ്ഥാ ഭേദത്തെയും പറ്റിയുള്ള ഗവേഷണ പ്രബന്ധത്തിനാണ് ഇദ്ദേഹത്തിന് പി. എച്ച്.ഡി. ലഭിച്ചത്. എം. ജി. യൂണിവേഴ്സിറ്റി സ്ക്കൂൾ ഓഫ് പ്യൂവർ ആന്റ് അപ്ലൈഡ് ഫിസിക്സിലെ പ്രമുഖ ശാസ്ത്രജ്ഞൻ ഡോ. ഗോഡ്ഫ്രെ ലൂയിസിന്റെ മേൽ നോട്ടത്തിലായിരുന്നു ഗവേഷണം.

പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് അധ്യാപകൻ, ചന്ദനപ്പള്ളി വലിയപള്ളി ട്രസ്റ്റി, ഓർത്തഡോക്സ് യൂണിവേഴ്സിറ്റി ടീച്ചേഴ്സ് ക്രിസ്ത്യൻ അസോസിയേഷൻ ദേശീയ സെക്രട്ടറി, കാലിക്കറ്റ് യൂണിവേഴ്സിറ്റി ബോർഡ് ഓഫ് സ്റ്റഡീസ് അംഗം, എം. ജി. യൂണിവേഴ്സിറ്റി പോസ്റ്റു ഗ്രാഡുവേറ്റ് എക്സാമിനേഷൻ ബോർഡ് അംഗം, പത്തനംതിട്ട ജില്ലാ പിൽഗ്രിമേജ് & ടൂറിസം ഓഗ്മെന്റേഷൻ കോ-ഓപ്പറേറ്റീവ് സൊസൈറ്റി പ്രസിഡന്റ്, എം.ജി.ഒ.സി.എസ്.എം കേന്ദ്ര എക്സിക്യൂട്ടീവ് കമ്മറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

## രണ്ടാം റാങ്ക്



കളമശ്ശേരി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും, സണ്ടേ സ്ക്കൂൾ ഹെഡ്മാസ്റ്ററും ആയ വെരിലേത്ത് പി. ഏ. എബ്രഹാമിന്റെയും (ഐവാൻ) ഏലമ്മയുടെയും മകൾ ആഷ്ബി സൈരു എബ്രഹാം എം. ജി. സർവകലാശാല എം.സി.എ. പരീക്ഷയിൽ രണ്ടാം റാങ്ക് കരസ്ഥമാക്കി. സണ്ടേസ്ക്കൂൾ അദ്ധ്യാപികയാണ്.

## BOSSA Champion



ബാംഗ്ലൂർ ഓർത്തഡോക്സ് സൺഡേ സ്ക്കൂൾ അസോസിയേഷൻ (BOSSA) 2004-2005-ൽ നടത്തിയ മൽസരങ്ങളിൽ ഏറ്റവും കൂടുതൽ പോയന്റ് നേടി BOSSA Champion ആയി തെരഞ്ഞെടുക്കപ്പെട്ട ദീപ്തി ജോർജ്ജ്.

അൾസൂർ സെന്റ് ജോർജ്ജ് ഇടവകാംഗമായ ജോർജ്ജ് ചെറിയാന്റെ മകൾ.

## ലേഖന മത്സര വിജയികൾ

യുവജന പ്രസ്ഥാനം യു.എ.ഇ. സോണൽ കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സ്മരണക്കായി ആണ്ടു തോറും നടത്തി വരാറുള്ള ലേഖന മത്സരത്തിൽ ഈ വർഷം (2004) അഡ്വ. പി. വി. വർഗീസ് പൂവത്തിനാൽ (ദുബായ്) ഒന്നാം സ്ഥാനം നേടി. ജോൺസൺ കാട്ടൂർ (അബുദാബി) രണ്ടാം സ്ഥാനത്തിനും ജോബിൻസ് പി. ജോൺ (ദുബായ്) മൂന്നാം സ്ഥാനത്തിനും അർഹരായി.

## സഹായവിതരണം നൽകി



ആർദ്ര ചാരിറ്റബിൾ സൊസൈറ്റി വിവാഹ സഹായ ഫണ്ടിൽ നിന്നും നൽകിയ 25,000 രൂപാ മേരിക്കുട്ടി ജോൺ, സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കലിൽ നിന്നും ഏറ്റുവാങ്ങുന്നു. ഫാ. എൻ. ജി. ജോർജ്ജ്, സഭാ ഡെപ്യൂട്ടി സെക്രട്ടറി പ്രൊഫ. ഇ. ജെ. ജോൺ എന്നിവരേയും കാണാം.

## ശതാബ്ദി ആഘോഷിച്ചു



ശതാബ്ദി ആഘോഷിച്ച വയലത്തല മാർ സേവേറിയോസ് സ്ലീബാ പള്ളിയെ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് വലിയ പള്ളിയായി പ്രഖ്യാപിച്ചു. ഇടവകയുടെ ശതാബ്ദി ആഘോഷങ്ങൾ 2005 ഫെബ്രുവരി 12 മുതൽ 20 വരെ നടന്നു. ദീപശിഖാ പ്രയാണം, സുവിശേഷ പ്രസംഗങ്ങൾ, ധ്യാനം, പുതുതായി ദൈവമാതാവിന്റെ നാമത്തിൽ നിർമ്മിച്ച കുരിശടി കൂദാശ, ശതാബ്ദി സ്മാരക പാരിഷ് ഹാൾ കൂദാശ, വി. കുർബ്ബാന, പൊതു സമ്മേളനം, ഗാനമേള എന്നിവയായിരുന്നു മുഖ്യ പരിപാടികൾ.

## സുവർണ്ണ ജൂബിലി

കുർത്തമല സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ കടപ്ര, സെന്റ് ജോർജ്ജ് സണ്ടേസ്ക്കൂളിന്റെ സുവർണ്ണ ജൂബിലി ആഘോഷം ഫെബ്രുവരി 6-ാം തീയതി അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉദ്ഘാടനം ചെയ്തു. ഒരു വർഷം നീണ്ടു നിൽക്കുന്ന ആഘോഷ പരിപാടി സൂചി പത്രം സണ്ടേസ്ക്കൂൾ അദ്ധ്യാപക രക്ഷകർത്തൃ സമതി വൈസ് പ്രസിഡന്റ് അഡ്വ. ജോർജ്ജ് എം. ജേക്കബ് അഭിവന്ദ്യ തിരുമേനിയിൽ നിന്നും ഏറ്റു വാങ്ങി. ആഘോഷ പരിപാടിയുടെ ഒന്നാമത്തെ ഇനമായ പ്രവൃത്തി പരിചയ ക്ലാസ്സുകൾ ഫെബ്രുവരി 20-ാം തീയതി വികാരി ഫാ. ജോസ് തോമസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ മീറ്റിംഗിൽ ഫാ. മാത്യു തോമസ് ഉദ്ഘാടനം ചെയ്തു.

## ദിവ്യബോധനം കോൺവക്കേഷൻ

സഭയിലെ അൽമായക്കാരായ സ്ത്രീപുരുഷൻമാരുടെ ആത്മീയ പരിപോഷണത്തിനായി വൈദിക സെമിനാരിയുടെ ചുമതലയിൽ നടത്തിവരുന്ന ദിവ്യബോധനം പഠനപദ്ധതിയുടെ പ്രത്യാശാ കൗൺസലിംഗ് സെന്ററിന്റെയും സർട്ടിഫിക്കേറ്റു ദാന ചടങ്ങ് മാർച്ച് 12-നു ശനിയാഴ്ച പഴയ സെമിനാരിയിൽ വച്ചു നടന്നു. അഭിവന്ദ്യ സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വച്ച് കോട്ടയം പൗരസ്ത്യ വിദ്യാപീഠത്തിലെ റവ. ഡോ. അഗസ്റ്റിൻ പുത്തൻപുരയിൽ ബിരുദദാന സന്ദേശനം നൽകി. പല കോഴ്സുകളിലായി ഏകദേശം 600 പേർ സർട്ടിഫിക്കറ്റുകൾ കരസ്ഥമാക്കി.

**P.O.C.E. സർട്ടിഫിക്കറ്റ് കോഴ്സിൽ റാങ്കു നേടിയവർ**

I. Laly Rajan John, Adur Karuvatta St. Mary's
II. Suseela Joseph, Puthiyakavu St. Mary's
III. Sheba Joseph, Kuttamperoor St. Mary's

**D.O.C.E. ഡിപ്ലോമാ കോഴ്സിൽ റാങ്കു നേടിയവർ**

I. Mary Ittycherian, Mumbai Dadar St. mary's
II. Annamma George, Kuttamperoor St. Mary's
III. Annamma James, Koodal St. Mary's

## പുതിയ ബാച്ചുകൾ ആരംഭിക്കുന്നു

ദിവ്യബോധനം പഠന പദ്ധതിയുടെ പുതിയ ബാച്ചുകൾ ഏപ്രിൽ-മെയ് മാസങ്ങളിൽ രജിസ്റ്റർ ചെയ്ത് ആരംഭിക്കാവുന്നതാണ്. സർട്ടിഫിക്കറ്റു കോഴ്സ് വിജയിച്ചവർ ഡിപ്ലോമാ കോഴ്സിലും ഡിപ്ലോമാ കോഴ്സ് പാസ്സായവർ ബിരുദ കോഴ്സിലും ചേർന്നു പഠിക്കേണ്ടതാണ്. എല്ലാ ഇടവകകളിലും ദിവ്യബോധനം പഠന യൂണിറ്റുകൾ രൂപീകരിക്കുകയും കേന്ദ്ര ഓഫീസുമായി രജിസ്റ്റർ ചെയ്തു പഠനം ആരംഭിക്കുകയും ചെയ്യണം- വിലാസം: the Registrar, Divyabodhanam, Orthodox Seminary, P.B. 98, Kottayam-1.

## മലങ്കരസഭ ഓഫീസ്

**പുതുപ്പള്ളി, ചന്ദനപ്പള്ളി, മൈലപ്ര പെരുന്നാളുകളോടനുബന്ധിച്ച് മലങ്കരസഭ മാസികയുടെ ഓഫീസ് അതാതു സ്ഥലങ്ങളിൽ പ്രവർത്തിക്കുന്നതായിരിക്കും. വരിസംഖ്യ പുതുക്കുവാനും, പുതിയ വരിക്കാരാകുവാനും സൗകര്യം ഉണ്ട്.**

**പണം അടയ്ക്കുമ്പോൾ രജിസ്റ്റർ നമ്പർ കൂടി രേഖപ്പെടുത്തുവാൻ ശ്രദ്ധിക്കുക.**

## സുവർണ്ണ ജൂബിലി ആഘോഷ സമാപനം

ഇടുക്കി ഭദ്രാസനത്തിലെ പ്രമുഖ പള്ളിയും വി. ഗീവറുഗീസ് സഹദായുടെ നാമത്തിലുള്ള ഹൈറേഞ്ചിലെ പ്രസിദ്ധ ദേവാലയവുമായ നെറ്റിത്തൊഴു സെ. ജോർജ്ജ് ഓർത്തഡോക്സ് പള്ളിയുടെ വലിയ പെരുന്നാളും സുവർണ്ണ ജൂബിലി ആഘോഷ സമാപനവും സംയുക്തമായി ഒരാഴ്ച നീണ്ടു നിന്ന വിപുലമായ പരിപാടികളോടെ ആചരിച്ചു. ആഘോഷങ്ങളുടെ ഉദ്ഘാടനം ബഹുമാനപ്പെട്ട മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നിർവ്വഹിച്ചു.

യോഗത്തിൽ വന്ദ്യ ബർസ്‌ക്കീപ്പാ റമ്പാൻ അദ്ധ്യക്ഷത വഹിച്ചു. വന്ദ്യ പി. സി. യോഹന്നാൻ റമ്പാൻ അനുഗ്രഹ പ്രഭാഷണം നടത്തി. ഫ്രാൻസിസ് ജോർജ്ജ് എം. പി., സഭാ സെക്രട്ടറി ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ബെന്നി ബഹനാൻ എം.എൽ.എ. മാരായ ശ്രീ. കെ. കെ. ജയചന്ദ്രൻ, ഇ. എം. ആഗസ്തി, പി. ടി. തോമസ്, ഏ. കെ. മണി, ജില്ലാ. ബാങ്ക് പ്രസിഡന്റ്, അഡ്വ. ജോയി തോമസ്, ഫാ. കുര്യാക്കോസ് വാലയിൽ, കെ. ജി. മത്തായി, തുടങ്ങിയവർ പ്രസംഗിച്ചു. ദുരിതാശ്വാസ നിധിയിലേക്ക് ഇടവക സംഭരിച്ച തുക ട്രസ്റ്റി വറുഗീസ് മുഖ്യമന്ത്രിയെ ഏല്പിച്ചു. പെരുനാൾ ചടങ്ങുകൾക്ക് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി മുഖ്യകാർമികത്വം വഹിച്ചു.

## നാലാം ചരമ വാർഷികം

**12.04.2005**



## MARYKUTTY JACOB

*"നിന്റെ മഹത്വമുദിക്കുംനാൾ നിൽക്കണമിവൾ വലഭാഗത്തിൽ"*

**W/o Mr. K. M. Jacob**
**Kadamathu House**
**Mundiyappally**
**Kunnamthanam**
**Mob: 09847236280**

*ദുഃഖാർത്തരായ കുടുംബാംഗങ്ങൾ*

## ആൻഡമാനിലെ സുനാമി ബാധിത പ്രദേശങ്ങൾ സന്ദർശിച്ചു

**ചെന്നൈ:-** ആൻഡമാൻ – നിക്കോബാർ ദ്വീപസമൂഹങ്ങളിലെ സുനാമി ബാധിത പ്രദേശങ്ങൾ മദ്രാസ് ഭദ്രാസനാധിപൻ ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത സന്ദർശിച്ചു. പോർട്ട് ബ്ലയറിലെ ദുരിതാശ്വാസ ക്യാമ്പുകളിലും, ഹഡ്ബേ, ബേട്ടാപ്പൂർ, ഡിഗ്ലിപ്പൂർ, രംഗത്ത്, മായാബന്ധർ തുടങ്ങിയ ദ്വീപുകളിലെ സുനാമി ബാധിത പ്രദേശങ്ങളിലും മെത്രാപ്പോലീത്താ സന്ദർശനം നടത്തി.

ക്യാമ്പുകളിൽ കഴിയുന്നവർക്ക് ഭക്ഷണ പൊതികളും സാമ്പത്തിക സഹായവും വിതരണം ചെയ്തു. ദ്വീപുകളിൽ കേടുപാടു സംഭവിച്ച ദേവാലയങ്ങളും വീടുകളും പുനർനിർമിക്കുന്നതിനു മദ്രാസ് ഭദ്രാസനത്തിന്റെ സുനാമി ഫണ്ടിൽ നിന്നു തുക കൈമാറി.

ഭദ്രാസന സെക്രട്ടറി ഫാ. എം. കെ. കുര്യൻ, ആൻഡമാനിലെ ഓർത്തഡോക്സ് വൈദികരായ ഫാ. തോമസ് ഐസക്ക്, ഫാ. മനോജ് തോമസ്, ഫാ. ജോഷ്ബി ജോൺ എന്നിവരും മെത്രാപ്പോലീത്തയോടൊപ്പം ഉണ്ടായിരുന്നു.

## വൈദിക സംഘം ത്രൈവാർഷിക സമ്മേളനം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സംഘത്തിന്റെ അഖില മലങ്കരാടിസ്ഥാനത്തിലുള്ള ത്രൈവാർഷീക സമ്മേളനം 2005 മെയ് 17, 18, 19 (ചൊവ്വ, ബുധൻ, വ്യാഴം) തീയതികളിൽ പരുമല സെമിനാരിയിൽ വച്ചു നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. "വൈദിക ശുശ്രൂഷയുടെ വിവിധ വശങ്ങൾ" (Alternative forms of priestly ministry) എന്നതാണ് പ്രധാന ചിന്താവിഷയം. പ. കാതോലിക്കാ ബാവാ തിരുമേനിയും ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ തിരുമേനിയും അഭിവന്ദ്യ തിരുമേനിമാരും മറ്റു വിശിഷ്ട വ്യക്തികളും സമ്മേളനത്തിനു നേതൃത്വം നൽകും. വിശദവിവരങ്ങൾ അടങ്ങിയ നോട്ടീസ് എല്ലാ വൈദികർക്കും അയയ്ക്കുന്നതാണ്. ❖

*For favours Received*



**JUSTIN JACOB ABRAHAM**

**EDMONTON**
**CANADA**

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05*
THE MALANKARA SABHA , CATHOLICATE OFFICE, KOTTAYAM-686 038



PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-